# അധ്വാനിക്കുന്ന ജനതയും ഭരണകൂടങ്ങളും



By

ദർശനാവട്ടം R. സുകുമാരൻ നായർ B. A. (Ecns.)

പ്രസാധകർ,

ധർമ്മദേശം പ്രസ്സ്, തിരുവനന്തപുരം

1953

[Price Re. 1.




ഉള്ളടക്കം






---



## കുറിപ്പ്

മനുഷ്യസമുദായത്തെക്കുറിച്ചുള്ള പഠനത്തിൻെറ ഒരു ഭാഗമായിട്ടാണു് ഈ വിഷയം ഞാൻ തിരഞ്ഞെടുത്തിട്ടുള്ളതു്. പ്രാചീനരാഷ്ട്രീയ സ്ഥാപനങ്ങളെപ്പററി ഇതിൽ ചർച്ചകൾ ഉണ്ടു്. ചിലപ്പോൾ സാമ്പത്തിക പ്രശ്നങ്ങളെ രാഷ്ട്രീയമൂല്യങ്ങളിൽനിന്നു ഒററപ്പെടുത്തുവാൻ കഴിഞ്ഞിട്ടില്ല. സാർവ്വലൌകികരംഗത്തു മാററങ്ങൾ സ്വാഭാവികമാണു്. പരിണാമം ഒരു നിയമമാകുന്നു. ഭരണകൂടങ്ങളുടെ കാര്യത്തിലും സ്ഥിതിഅപ്രകാരം തന്നെ. ഗവണ്മെൻറിൻെറ ഉദ്ദേശംതന്നെ മനുഷ്യൻെറ സാമ്പത്തികബന്ധങ്ങളെക്കൂടി നിർവചിക്കുകയാകുന്നു. ഭരണാധികാരികൾക്കു് സാമ്പത്തികകാര്യങ്ങളുടെ പുറത്തു മാറിനില്ക്കുക പ്രയാസം. ഒരാൾക്കു് എത്ര ഏക്കർ ഭൂമി കൈവശം വച്ചുകൊണ്ടിരിക്കാൻ അധികാരമുണ്ടെന്നുകൂടി നിയമങ്ങൾ പാസാക്കുവാൻ ഒരു എം. എൽ. ഏയ്ക്കു് അധികാരമുണ്ടു്. പിൻതുടർച്ചാവകാശം-ഭൂനികുതിയെല്ലാം മനുഷ്യനും മനുഷ്യനും തമ്മിലുള്ള സാമ്പത്തികബന്ധത്തെ വ്യക്തമാക്കുന്നു.

എങ്കിലും ഇവിടെ രാഷ്ട്രീയചരിത്രത്തെയാണു് കൂടുതൽ സ്പർശിക്കുന്നതു്. പ്രജകളെന്ന നിലയിലും പൗരന്മാർ എന്ന നിലയിലും മനുഷ്യരുടെ നില-അടിസ്ഥാനാവകാശങ്ങളെപ്പററിയുള്ള രേഖകൾ-ഭരണരീതി പൊതുനിയന്ത്രണം-ഇവയെല്ലാം ഉൾപ്പെടുത്തിയിട്ടുണ്ടു്. ഗ്രീസിലും ഇംഗ്ലണ്ടിലും ഫ്രാൻസിലും അമേരിക്കയിലും ഉണ്ടായ

രാഷ്ട്രീയതത്വവികാസങ്ങൾ ഒടുവിൽ മാർക്സിസത്തിന് അടിസ്ഥാനമുളിട്ടു. ഓരോഗ്രൂപ്പിലും ഉള്ള ചിന്തകന്മാരെ ഇവിടെ പരിശോധിക്കുന്നുണ്ട്. പരമാധികാരത്തെപ്പററി വലിയ വാദംവലിതന്നെ നടന്നു. മാർക്സും ഏംഗൽസും ചരിത്രത്തെ ചുഴഞ്ഞു് വ്യാവസായികവിപ്ലവത്തിൻെറയും മുതലാളിത്വത്തിൻെറയും കടവിൽനിന്ന് അങ്കുറിക്കൊണ്ടിരുന്നു. "Workers of the world unite" ലോകത്തൊഴിലാളികളേ സംഘടിക്കുക എന്ന ശബ്ദം റൂസോയുടെ പൊതുതാല്പര്യത്തിൻെറ മറെറാരു വ്യാഖ്യാനമായി കണക്കാക്കാവുന്നതാണ്. ജനങ്ങൾ അതിൽ ഭൂരിഭാഗവും അധ്വാനിക്കുന്ന തൊഴിലാളിവർഗ്ഗമാണെന്നും തൊഴിലാളി എന്ന പദം ഒരു ദേശത്തിനകത്തു ചുരുങ്ങിനില്ക്കാതെ ലോകമൊന്നാകെ പടന്നു കിടക്കുന്നുവെന്നും സ്ഥാപിക്കപ്പെട്ടു. സാമ്പത്തികനിലയിൽ ഒടുവിൽ നില്ക്കുന്ന തൊഴിലാളിയെ പിശാചുപിടിച്ചു തിന്നട്ടെയെന്ന പ്രമേയം പരാജയമടയുകയായിരുന്നു. ഉല്പാദനങ്ങളിലേർപ്പെട്ടിരുന്ന ജനങ്ങളുടെ ചരിത്രം പാവനമാകുന്നു. സാമൂഹ്യപ്രസ്ഥാനം ഭൗതികമാർഗ്ഗത്തിൽനീങ്ങി. ആത്മീയവാദവുമായി അതു യുദ്ധംചെയ്തു. മാർക്സിസം സാങ്കേതികതത്വത്തിൻെറ ഭിത്തികൾക്കുള്ളിൽവച്ചു് യാഥാസ്ഥിതികതീയറികളോടു സന്ധിയില്ലാത്ത യുദ്ധംചെയ്തു. ചരിത്രവും ശാസ്ത്രവും യോജിച്ചുകൊണ്ടു് പുരോഗമിച്ചു. സാമൂഹ്യശാസ്ത്രം സംഘടനകളെയും ഗവണ്മെണ്ടുകളെയും വിഷയമാക്കി. അതു് പുരാതനമനുഷ്യവർഗ്ഗങ്ങളുടെ സ്വഭാവത്തെയും മററും താരതമ്യപഠനംനടത്തി. കൂടുതൽ പുരോഗമിച്ച സമുദായ ചട്ട

ക്കുട്ടിനെ ചൂണ്ടിക്കാണിച്ചു. യൂണിവേഴ്സിററി പരീക്ഷ കൾക്ക് പഠിപ്പിക്കാൻവേണ്ടി മാത്രമല്ല-സാമൂഹ്യഗവേഷ ണം-സാധാരണക്കാരൻെറകൂടി ഒരു പ്രശ്നമായിവന്നു. ഇന്ത്യ യെപ്പോലെയുള്ള മററെല്ലാ പ്രമുഖരാജ്യങ്ങളിലും ഇന്ന് സോഷ്യാളജി ഒരു പ്രധാന ചർച്ചാസംഗതിയാണു്. പ്ര ഫസറന്മാരും തൊഴിലാളികളും കൂടിയാലോചിച്ചു സാമ്പ ത്തികരാഷ്ട്രീയശാസ്ത്രങ്ങളും സാമൂഹ്യശാസ്ത്രവുമായി ബ ന്ധം നിഷേധിക്കയില്ല. എങ്കിലും അമേരിക്കയിലെ സോ ഷ്യാളജി നീഗ്രോകളെ അടിമയാക്കുന്ന"ശൂന്യസ്ഥാന"മാ യി പരിഗണിക്കപ്പെട്ടു. ജഫേഴ്സൻെറ അമേരിക്ക മനു ഷ്യൻെറ മാററംകൂട്ടുവാനല്ല ശ്രമിച്ചതെന്നു പറഞ്ഞാൽ അത്ഭുതപ്പെടേണ്ട.

അദ്ധ്വാനിക്കുന്ന മനുഷ്യവിഭാഗങ്ങളെ ബഹുമാനി ക്കാത്ത എല്ലാ ഭരണകൂടങ്ങളും വാസ്തവത്തിൽ ശൂന്യസ്ഥാ നം സൃഷ്ടിക്കുന്നു. സാമ്പത്തികമായും രാഷ്ട്രീയമായും അ തു സംഭവിക്കും. മഹത്തായ ജനത വകയില്ലാതെ പട്ടി ണികിടക്കുമ്പോൾ മന്ത്രിസഭകൾ ചളിപ്പുനിലങ്ങളെപ്പോ ലെ വെറുക്കപ്പെടേണ്ടതാകുന്നു. മനുഷ്യൻെറ ജീവിതനി ലവാരം(Standard of living)നന്നാക്കിയിട്ടില്ല. ഇവിടെ ചിലഉദാഹരണങ്ങൾ മാത്രമാണുള്ളതു്. മനുഷ്യൻ നടത്തി യപരീക്ഷണങ്ങളുടെ വിവിധദശകൾ ചിത്രീകരിക്കപ്പെ ട്ടിട്ടുണ്ടു്. ഗ്രീക്ക് തത്വജ്ഞാനികൾ രാഷ്ട്രത്തിൽ സാമാ ന്യക്കാരനു നൽകിയ സ്ഥാനം തൃപ്തികരമല്ല. പ്ലേറേറായും അരിസ്റ്റാട്ടലും ചുരുക്കം ചില ആളുകളുടെ നന്മയെ പിൻ താങ്ങി.

ബ്രിട്ടീഷ് സ്കൂളിലെ ഹാബ്സും കൂട്ടരും രാജവാഴ്ചയെ പുകഴ്ത്തി. അരിസ്റ്റാട്ടൽ അടിമകളെ ആപേക്ഷികഘടകങ്ങളാക്കി. ഹാബ്സ് പ്രജകളെ കത്തവ്യബോധമുള്ളവരായിരിക്കണമെന്നുപദേശിച്ചു. ലോകം മനുഷ്യന്റെ സംഘടനകൾക്ക സ്വാതന്ത്ര്യംകൊടുത്തു. റൂസോ ജനങ്ങളുടെ താല്പയ്യത്തെ പ്രതിദ്ധ്വനിപ്പിച്ചു. മാർക്സ് അദ്ധ്വാനിക്കുന്ന മനുഷ്യന്റെ ട്രെയിഡ് യൂണിയൻ പ്രസ്ഥാനവുമായി പ്രത്യക്ഷപ്പെട്ടു. ലെനിൻ സോവിയററ് സമ്പ്രദായം പരിശോധിച്ചു. വ്യക്തികളുടെ നിലവിട്ട് ബഹുജനങ്ങളിൽ ഇവക്ക് വളരെ പ്രത്യാഘാതങ്ങളുണ്ടാക്കാൻ കഴിഞ്ഞു.

പാവപ്പെട്ടവൻ യാതനകളിൽക്കൂടി നൂററാണ്ടുകളായി കടന്നുവന്നു. ഗവണ്മെൻറുകൾ അതാതു കാലത്തു് അവന്റെ ആഗ്രഹങ്ങളെയും അവകാശങ്ങളെയും നിന്ദിച്ചു. രാഷ്ട്രീയമൂഗമായ മനുഷ്യനുവോട്ടവകാശംപോലും കിട്ടാൻ പാടുപെട്ടു. ഭൃത്യനായി ശേഷിച്ച മനുഷ്യൻ അവന്റെ യജമാനന്മാക്കെതിരായി നടത്തിയ നിശ്ശബ്ദസമരങ്ങളെ പ്രതിഫലിക്കുവാനാണു് ഇവിടെ ചില ഉപന്യാസങ്ങൾ ആസൂത്രണം ചെയ്തിട്ടുള്ളതു്. ഇതിനു് പരിമിതിയുണ്ടെന്നു സമ്മതിക്കുന്നു. ഇനിയും സമരങ്ങൾ മുന്നിൽ ശേഷിക്കയാണു്. അതിന്റെ പ്രാധാന്യം വിസ്മരിക്കുന്നില്ല. അദ്ധ്യാപകന്മാരും ബുദ്ധിമാന്മാരും വേലചെയ്യുന്നവരെ അധികാരത്തിൽനിന്നും അകററിനിത്തുവാൻ ഉപയോഗിച്ച യുക്തികൾ ഓരോ കുറിപ്പിൽനിന്നും സൂക്ഷിച്ചു മനസ്സിലാക്കേണ്ടതാണു്.

---



## മാതൃകാ റിപ്പബ്ളിക്ക്

പ്ലേറ്റോ എന്ന പ്രാചീനതത്വചിന്തകനാണ് ആദ്യമായി ഒരു മാതൃകാഗവണ്മെൻറിനെപ്പററി പുസ്തകമെഴുതിയതു്. അദ്ദേഹം പൗരന്മാരെ മൂന്നു വിഭാഗങ്ങളായി തിരിക്കുകയുണ്ടായി.

രക്ഷകർത്താക്കന്മാർ (Guardian)
പട്ടാളക്കാർ (Soldiers)
തൊഴിലാളികൾ (Workers)

രക്ഷകർത്താക്കന്മാരുടെ വർഗ്ഗംപൊതുവായി ഭാര്യമാരെ സ്വീകരിച്ചു. കലാകാരന്മാരെ പട്ടണത്തിൻെറ മതിലിനു പുറത്തുപോകാനാജ്ഞാപിച്ചു. രക്ഷകർത്താക്കളുടെ വിഭാഗത്തിനു ഭൂമി സ്വത്തായിട്ടെടുത്തുകൂട, മററു രണ്ടുവർഗ്ഗങ്ങളും അവരുടെ കീഴിലായിരുന്നു. രക്ഷകർത്താക്കൾക്കു എന്തും ഇഷ്ടംപോലെ ചെയ്യാനധികാരമുണ്ടു്. പക്ഷെ അവർ ഉടമസ്ഥന്മാരാണെന്നുമാത്രം രേഖകളില്ല. അവരുടെ വകയും ഗവണ്മെൻറിൻെറവകയും തമ്മിൽ തിരിച്ചറിയാൻ പ്രയാസമായിരുന്നു. ഗവണ്മെൻറു സ്ഥാപിച്ച മഹാവ്യക്തികളുടെ അഭിപ്രായങ്ങൾ-ബാല്യകാലം മുതൽ കുട്ടികളെ ശീലിപ്പിച്ചുവന്നു. പ്ലേറ്റോയുടെ റിപ്പബ്ളിക്ക് (Republio) എന്നഗ്രന്ഥം ഗ്രീക്കു് രീതിയിലുള്ള ഒരു പ്രമുഖസാമാജിക-രാഷ്ട്രീയപ്രവചനമാകുന്നു.

ഒന്നാമത്തെ-വർഗ്ഗം ഗവണ്മെൻറു ഭരണങ്ങൾ നോക്കുന്നു.

ജനങ്ങളിൽ രണ്ടാമത്തെ വിഭാഗം രാജ്യത്തിനു വേണ്ടിയുദ്ധംചെയ്യുകയും അതിനെരക്ഷിക്കയും ചെയ്യാൻബാധ്യസ്ഥരാണു്.

മൂന്നാമത്തേതായ തൊഴിലാളികൾ അദ്ധ്വാനിച്ചു് മററുരണ്ടുവർഗ്ഗങ്ങൾക്കുംആഹാരവും, വസ്ത്രവും, ഭവനങ്ങളും മററുജീവിതാവശ്യങ്ങളും നേടിക്കൊടുക്കുന്നു.

പൌരന്മാരെ വർഗ്ഗീകരിക്കുന്നതു്അവരുടെ സ്വഭാവം അനുസരിച്ചാണു്. ഭരിക്കാനോ യുദ്ധംചെയ്യാനോകഴിവില്ലാത്തവരെ, ബുദ്ധിമേധാവിത്വമില്ലാത്തവരെ മൂന്നാമത്തെ വർഗ്ഗത്തിലുൾപ്പെടുത്തി ഭൃത്യന്മാരും ഉപകരണങ്ങളുമായി നോക്കിവന്നു. പക്ഷേ പാരമ്പര്യവും കുറെയൊക്കെ പ്രേരണചെലുത്തിവന്നു. മൂന്നാമത്തെവർഗ്ഗത്തിലുള്ള കുട്ടികൾ- ആ വർഗ്ഗത്തിൽതന്നെശേഷിച്ചു. പക്ഷേ അതിൽനിന്നു് അപൂർവ്വം ചിലർരക്ഷാകർത്താക്കളായിത്തീരാൻ സൗകര്യങ്ങളുണ്ടു്. നല്ലൊരുഭരണക്രമം- പ്ലേറേറായുടെ വീക്ഷണഗതിയനുസരിച്ചു്- രക്ഷാകർത്താക്കൾ പട്ടാളക്കാരുടെ സഹായത്തോടുകൂടി ഭരിക്കുന്നതാണു്. ഭൂരിപക്ഷംവരുന്ന തൊഴിലാളികളും അദ്ധ്വാനിക്കുന്നമററുവിഭാഗങ്ങളും അനുസരിക്കുന്നു അനുസരിക്കുകമാത്രമല്ല-പരിപൂർണ്ണമായി കീഴടങ്ങുന്നു. ഗവണ്മെൻറിൻെറ അഭ്യുദയമാണു് എല്ലാപൗരന്മാരും കരുതിയതു്. മറെറാരുവർഗ്ഗത്തിൻെറ കർത്തവ്യത്തിലേക്കു് ആരുംഅന്യായമായി പ്രവേശിച്ചില്ല. പട്ടാളക്കാരനും തൊഴിലാളിയും സമുദായത്തിൽ ഭൃത്യജോലിയിലേപ്പെട്ടിരുന്നു. സ്വത്തുകളെല്ലാം സമുദായത്തിൻെറ കൂട്ടുടമയിലാണു്. നിയമവും അതുപോലെതന്നെ. രക്ഷാകർത്താവു

ഭരിച്ചു. പട്ടാളക്കാരൻ യുദ്ധംചെയ്തു. തൊഴിലാളിവൎഗ്ഗം എല്ലാവൎക്കുംവേണ്ടി സമ്പത്തു് ഉല്പാദിപ്പിച്ചു.

രക്ഷകത്താവൎഗ്ഗത്തിന്നു് രണ്ടു പ്രത്യേക ഗുണങ്ങളുണ്ടു്. അവർ തത്വജ്ഞാനവും യുക്തിവാദവും പഠിക്കുന്നു. അവർ കലാവിദ്യകളിൽ നല്ല പരിശീലനവും വിദ്യാഭ്യാസവും നേടുന്നു. അവർ അദ്ധ്വാനിക്കാത്തതിനാൽ അവൎക്കു ധാരാളം വിശ്രമസമയം ലഭിക്കുന്നു. അതുകൊണ്ടു് ചിന്തകന്മാരാകാനുള്ള സൗകര്യമുണ്ടു്. മൂന്നാമത്തെതായ അദ്ധ്വാനിക്കുന്നവേലക്കാൎക്കു ഒരു പ്രാധാന്യതയുള്ളതു് അവരുടെ തൊഴിലിലാണു് ഭരണഭാരം താങ്ങിനില്ക്കുന്നതെന്നുള്ളതു കൊണ്ടാകുന്നു. എല്ലാ ആജ്ഞകളെയും സന്തോഷപൂർവ്വം അനുസരിച്ചു ഏകാധിപതികളെ പ്രജകൾ അനുസരിക്കുന്നതുപോലെയായിരുന്നു അവരുടെനില. ഇതു് ഒരു മാതൃകയാണെന്നത്രേ പ്ലേറേറായുടെ അഭിപ്രായം. ആരുടെതാല്പൎയ്യങ്ങൾക്കു വേണ്ടിയാണു് മൂന്നാംതരക്കാർ പണിയെടുത്തുവന്നതെന്നു് ആലോചിക്കണം. ഒന്നാമത്തെവൎഗ്ഗത്തിന്റെ മുമ്പിൽകുമ്പിടുക. അതാണുപോലും മൂന്നാമത്തെവൎഗ്ഗത്തിലുള്ള അംഗങ്ങൾക്കു തൃപ്തിയുണ്ടാക്കുന്ന ജനാധിപത്യം. പ്ലേറേറായുടെ ദൃഷ്ടിയിൽ തത്വജ്ഞാനിയാണു് രാജ്യനന്മക്കുവേണ്ടി ബുദ്ധിയുപയോഗിക്കുന്നതു്. അതുകൊണ്ടു് പ്ലേറേറാ പ്രവചിച്ചതിപ്രകാരമാകുന്നു.

“തത്വജ്ഞാനികൾക്കു് രാജാധികാരം കയ്യടങ്ങുന്നതുവരെ ഭൂമിയിൽ നല്ലഗവണ്മെൻറുണ്ടാകയില്ലത്രേ.”

തൊഴിലാളി പ്ലേറേറായുടെവാചകത്തിൽ പറഞ്ഞാൽ നല്ലകാൎയ്യങ്ങളെ അറിയാനുള്ള ഗ്രഹണശക്തിയുള്ളവനല്ല

സാധാരണക്കാരൻ രക്ഷാകർത്താവർഗ്ഗം ചെയ്യുന്നതെല്ലാം അതുപോലെവിശ്വസിക്കുന്നു. അവർശരിയായുള്ള കൃത്യങ്ങൾമാത്രമേ ചെയ്യുകയുള്ളുവെന്നാണുധാരണ. വിദ്യാഭ്യാസത്തിന്റെ ചട്ടക്കൂട്ടുനിർദ്ദേശിക്കുന്നതും ചിന്തകന്മാരായ രക്ഷാകർത്താക്കളാകുന്നു ശരിയേതെന്നോ നന്മയേതെന്നോ തൊഴിലാളിയറിയുന്നില്ല. അവൻ തന്റെ അഭിപ്രായങ്ങളിലെ തെററുതിരുത്തുന്നുമില്ല. അവനെപരിശീലനവും പരിതസ്ഥിതികളും കൂടി-വാത്തെടുത്തു്- രാജ്യനന്മയ്ക്കുവേണ്ടിബലികഴിച്ചു. പക്ഷേ മൂന്നാംവർഗ്ഗ (Third class) ത്തിലെ അച്ഛനമ്മമാർക്കു ജനിച്ചകുട്ടികൾക്കു ഒന്നാം വർഗ്ഗ (First class) ത്തിലേക്കു് ഉയരുവാൻ യോഗ്യതയുണ്ടെന്നു് പ്ലേറേറാ വളരെ വിഷമിച്ചു സമ്മതം മൂളുന്നു. എന്നാൽ ഇതു് യഥാർത്ഥത്തിൽ സംഭവിക്കുന്നതേയല്ല. പ്ലേറേറായുടെഗവമ്മെൻറു് ഇന്നു് സ്വാതന്ത്ര്യമെന്നു പറയുന്ന പ്രസ്ഥാനത്തിന്റെ മുഖ്യഭാഗങ്ങളും നിഷേധിക്കുന്നു. മനുഷ്യർ ജനനാൽതന്നെ തുല്യരാണെന്നതത്വം പ്രായോഗികമല്ലത്രെ. പ്ലേറേറായുടെ പൗരൻ ജീവിക്കാൻസ്വാതന്ത്ര്യനല്ല-മററൊരുതരത്തിലുള്ള ഗവമ്മെൻറിനെ പരീക്ഷിക്കുന്നതിനുള്ള അധികാരവുമവനില്ല. പൗരനു്.സ്വന്തം വർഗ്ഗത്തെ ഉപേക്ഷിക്കാവുന്നതുമല്ല. ഇതു് അസമത്വത്തിന്റെയും അടിമത്വത്തിന്റെയുംപര്യായം മാത്രമാണു്. പ്ലേറേറായുടെ മനുഷ്യർ സ്വതന്ത്രരല്ല, അവർഅതുല്യരുമാകുന്നു. മനുഷ്യരിൽ പ്രത്യേകതരം (types) ആളുകൾഉണ്ടു്. അവരെല്ലാംപ്രത്യേകവിധം ജീവിതത്തിനു് പരിശീലനം ചെയ്യപ്പെടുന്നു. "somany types of men and somany

classes in a state" എന്നതാണ് മാതൃക. ഗവണ്മെൻറ് അനവധിവർഗ്ഗങ്ങളെ നിർമ്മിക്കുന്നതിൻെറ ഏജൻസിയാണ്. പൗരന് സ്വയം തൻെറ പ്രവൃത്തികൾ സ്വാതന്ത്ര്യമായി തിരഞ്ഞെടുത്തുകൂട. പ്രവൃത്തികൾ തീരുമാനിച്ചതു് രക്ഷാകർത്താക്കളാണ്. നല്ലതു് നല്ലതാണെന്നും ചീത്ത ചീത്തയാണെന്നും അവർ മാത്രമാണറിഞ്ഞതു്. എല്ലാ പൗരന്മാൎക്കും വേണ്ടി നന്മയെ തിരിച്ചറിഞ്ഞതും ജോലികൾ വീതിച്ചതും എങ്ങനെ ജീവിക്കണമെന്ന് തീരുമാനിച്ചതും രക്ഷാകർത്താക്കന്മാരായിരുന്നു. അവർ സാധാരണക്കാരിൽ നിന്നും ബുദ്ധിമാന്മാരാണെന്നായിരുന്നു വാദം. വേലക്കാർ മറയന്മാരാണെങ്കിൽ അവർ പണ്ഡിതന്മാൎക്ക് കീഴ്‌വഴങ്ങേണ്ടതാവശ്യമാണല്ലോ. പൗരന്മാർ ഗവണ്മെൻറിൻെറ കട്ടികൾ മാത്രമായി പരിഗണിക്കപ്പെട്ടു. പ്ലേറ്റോയുടെ ചിന്തക (Philosophers) ന്മാർ ഭരണത്തെ നയിച്ചു. അവർ നിർബ്ബന്ധിച്ച് ജനങ്ങളെ ആട്ടിടയന്മാരെന്നവണ്ണം ഓരോ വഴിക്കു തെളിയിച്ചു. മനുഷ്യർ രണ്ടായി വിഭജിക്കപ്പെട്ടു. തത്വചിന്തകന്മാർ കലകൾ ശാസ്ത്രങ്ങൾ തുടങ്ങിയവ പഠിച്ചു. അവർ തൊഴിൽ ചെയ്യാതെ വിശ്രമം നേടിയിരുന്നു. മൂന്നാമത്തെ വർഗ്ഗക്കാർ എല്ലാ കായികപ്രവർത്തികളും ഏറെറടുത്തു.

ഇങ്ങനെ ഒരു ഗവണ്മെൻറു ലോകത്തിൽ അവതരിക്കുമെന്ന് പ്ലേറേറാ വിചാരിച്ചിരുന്നു. അദ്ദേഹത്തിൻെറ "റിപ്പബ്ലിക്ക്" ഒരു സങ്കല്പസൃഷ്ടിയാണ്. ലോകത്തെ സംസ്കരിക്കയായിരുന്നു അദ്ദേഹത്തിൻെറ ഉദ്ദേശം. റിപ്പബ്ലിക്കിൻെറ അവസാനത്തെ പേജുകൾ കൂട്ടതലായി

വായിക്കുന്തോറും കൂടുതലായി നാം അതിനെ വെറുക്കുന്നു. പക്ഷെ അതിലെ രാഷ്ട്രീയ ചർച്ചകൾ നാം ഒരിക്കലും മറക്കുകയില്ല.

---

## രാഷ്ട്രീയജീവിതം

" Political society exists for the sake of noble actions and not merely fore a common life - not the furthering of life as much but the promotion of the good life ". എന്നാണ് അരിസ്റ്റോട്ടലിന്റെ രാഷ്ട്രമീമാംസ (politics)യിൽ പ്രതിപാദിച്ചിട്ടുള്ളത്. അദ്ദേഹത്തിന്റെ നിർവ്വചനത്തെ ഇന്നു നിലവിലിരിക്കുന്ന മാഡൽരാഷ്ട്രങ്ങളൊന്നും അനുസരിക്കുന്നില്ല. അദ്ദേഹത്തിന്റെ അഭിപ്രായം ഒരു മാതൃകാഗവണ്മെന്റിൽ ഏറ്റവും ചുരുക്കമുള്ള ശ്രേഷ്ഠമനുഷ്യർക്ക് മാത്രമേ പൗരാവകാശം നൽകാവൂ എന്നാണ്. രാജാവിന്റെ കീഴായിരുന്നാലും അല്ലെങ്കിലും - ഈ ഗുണം അത്യന്താപേക്ഷിതമാണ്. (best of the best) ശ്രേഷ്ഠന്മാരിൽ ശ്രേഷ്ഠന്മാർ എണ്ണത്തിൽ സാധാരണ കുറഞ്ഞിരിക്കുമെന്നാണ് വിശ്വാസവും!

നല്ല ജീവിതം നയിക്കുന്ന ചുരുക്കം യോഗ്യന്മാർ നടത്തുന്ന ഭരണകൂടമാണ് അരിസ്റ്റോട്ടലിനിഷ്ടമായത്. എന്നാൽ അദ്ദേഹത്തിന്റെ രാഷ്ട്രത്തിൽ എല്ലാ പൗരന്മാർക്കും നിർബ്ബന്ധിതവിദ്യാഭ്യാസം ഏർപ്പാടു ചെയ്തിരിക്കുന്നു.

പക്ഷേ ഭൂരിപക്ഷജനങ്ങൾക്കും രാഷ്ട്രീയകാര്യങ്ങളിൽ ഓഹരിയില്ല. നിയമത്തെ അനുസരിക്കുകയും ആദരിക്കുകയും ചെയ്യുകയെന്നുള്ളതു് അടിസ്ഥാനതത്വമാണു്. ചീത്തയായിരുന്നാലും നല്ലതായിരുന്നാലും ഭരണസ്ഥാപനത്തിനു മുകളിൽ യാതൊരു ശക്തിയുമില്ലതന്നെ. പ്ലേറ്റോയുടെ ഒന്നാംക്ലാസ്സ് രക്ഷകർത്താക്കന്മാരാണു് അരിസ്റ്റാട്ടലിൻെറ പൗരന്മാരായി പ്രത്യക്ഷപ്പെടുന്നതു്. സാധാരണപണി യെടുക്കുന്നവരെ രാഷ്ട്രീയ ആടുകളാക്കി-വിസ്മരിച്ചു.

അരിസ്റ്റാട്ടലും മനുഷ്യരെ രണ്ടായിവിഭജിച്ചു. അഭിമാന്യമായരീതിയിൽ, തത്വാന്വേഷണം-കലാവിമർശങ്ങളും-സൃഷ്ടികളും നടത്തുക- ആത്മീയധ്യാനങ്ങളിലേർപ്പെടുക, മുതലായവ നല്ലജീവിതം (good life) നയിക്കുന്നതിൻെറ മാതൃകയായംഗീകരിച്ചു. സാമാന്യക്കാരായ പ്രയത്നിക്കുന്നവക്കു് ഇതൊന്നും സാദ്ധ്യമല്ലപോലും. അതിനുള്ള വാസനയും കഴിവും അവർക്കില്ല. ആ കാര്യങ്ങൾ നിർവ്വഹിക്കാൻ വിശ്രമസമയം(leisure)കിട്ടുകയില്ലത്രേ. അതായതു് ഏതൊരു ദേശത്തും രാജ്യത്തും- ജീവിതാവശ്യങ്ങൾക്കുവേണ്ടി ആഹാരപദാർത്ഥങ്ങളും, വസ്ത്രവും, വീടുകളും ഉണ്ടാക്കുന്ന ഒരു തരം ആളുകളെ ഒഴിച്ചുകൂടാൻ വയ്യാത്തതാകുന്നു. പക്ഷേ അവക്കു് ചുരുക്കം ചില വിജ്ഞാനികളെയും, കലാഉപാസകന്മാരെയുംപോലെ വിശ്രമിക്കാൻ(leisure)അവസരം കിട്ടാനിടയില്ല. ഇങ്ങനെയുള്ള അടിമകളും, ദാസന്മാരും, ഒരു രാഷ്ട്രത്തിൻെറ നിലനില്പിനു് ആവശ്യമാണെന്നു് അരിസ്റ്റാട്ടൽ നീതീകരിച്ചു. ഗവണ്മെൻറു് കൂടുതൽ നന്മയ്ക്കുവേണ്ടി സ്ഥാപിക്കപ്പെട്ടു.

പക്ഷെ ഈ "കൂടുതൽ നന്മ" ജോലിചെയ്യാതെ "വിശ്രമം അനുഭവിക്കുന്ന" ബുദ്ധിമാന്മാരുടെ ന്യൂനപക്ഷത്തി (Intellectual few)നായിരുന്നു. അപ്പോൾ ഭൂരിപക്ഷം ജനങ്ങളും നികൃഷ്ടമായരീതിയിൽ ഭൃത്യന്മാരുടെ ജോലിയെടുക്കണം. അങ്ങനെ അക്കാലത്തെ ഗ്രീസ്സാമ്രാജ്യത്ത് ഭൂരിപക്ഷം അടിമകൾ (Many happend to be slaves) ആയിരുന്നു. ഗ്രീസിലെ അടിമകൾ താരതമ്യേന സ്വാതന്ത്ര്യന്മാരും, നല്ലവണ്ണം ആഹാരം കഴിച്ചു ജീവിച്ചവരുമാണെന്ന് അരിസ്റ്റാട്ടൽ ഉല്ഘോഷിക്കും. ഇംഗ്ലണ്ടിൽ വിക്റ്റോറിയാരാജ്ഞിയുടെ അരിവയ്പുകാരനുണ്ടായിരുന്ന സ്വാതന്ത്ര്യം ഇതിൽനിന്നു വ്യത്യസ്ഥമായിരുന്നില്ല. ഇന്നത്തെ യുഗത്തിൽ യന്ത്രങ്ങൾ ചെയ്യുന്ന മിക്കജോലികളും സാമർത്ഥ്യക്കാരായ ആ അടിമകൾചെയ്തു. കപ്പൽ തുഴയുക, ഭാരങ്ങൾ ഉയർത്തുക, യജമാനന്മാരെ ചുമന്നുകൊണ്ടു യാത്ര ചെയ്യുക ഇവയെല്ലാം ഉദാഹരണമാണ്. ജീവനുള്ള യന്ത്രങ്ങൾ (Animated tools) എന്ന് ഈ അടിമകൾക്ക് പേരു നൽകാവുന്നതാകുന്നു. അരിസ്റ്റാട്ടലിന്റെ ഗവണ്മെൻറിന്, ഓരോന്നിനും സമ്പത്ത് ഉല്പാദിപ്പിക്കുവാൻ വേണ്ടത്ര അടിമവർഗ്ഗങ്ങൾ കാത്തുനില്പുണ്ടായിരുന്നു. അടിമകൾ ഒരു മാതൃകാചട്ടക്കൂട്ടായി ഗണിക്കപ്പെട്ടു. ആധുനികയുഗത്തിൽ നാം അടിമത്തത്തെ നിന്ദിക്കുന്നു. പക്ഷെ തത്വവേദാന്തിയായ അരിസ്റ്റാട്ടൽ അടിമവളർത്തലിനെ ക്രൂരമായി നീതീകരിക്കുന്നു. അദ്ദേഹത്തിന്റെ യുക്തിവാദങ്ങളോട്ട് നാം മുഷിഞ്ഞുപിരിയുകയേ നിവർത്തിയുള്ളു. പക്ഷെ തർക്കിക്കുന്നതിനു മുമ്പ് അടിമത്വത്തിന്റെ രാഷ്ട്രഘടനയെ നാം സൂക്ഷിച്ചുപഠിക്കേണ്ടതായിരിക്കുന്നു. അടി




മത്പമില്ലാതെ ഗവൺമെൻറു കെട്ടിപ്പടുക്കാൻ ഒക്കുകയി
ല്ലെന്നാണു് അരിസ്റ്റോട്ടലിൻെറ മതം. അതു് അത്യാവ
ശ്യമത്രെ. അല്ലെങ്കിൽ വേണ്ടത്ര പ്രവൃത്തികൾ സംഘടി
പ്പിക്കത്തില്ല. വേണ്ടത്ര നല്ല ജീവിതാന്വേഷണം നടത്താ
വുന്ന ചിന്തകന്മാൎക്കു് വിശ്രമം ലഭിക്കയില്ല.

അപ്പോൾ അരിസ്റ്റോട്ടൽ വിദ്യായുക്തന്മാരായ കുലീ
നന്മാരെയും, അടിമകളെയും രണ്ടുതരം മനുഷ്യരായി ചി
ത്രീകരിച്ചു കഴിഞ്ഞു. ഏതായാലും ഭൂരിപക്ഷമുള്ള ആളു
കൾ, കുലീനന്മാരായിരുന്നില്ല. അടിമകൾ തന്നെയായി.
ഭൂസ്വത്തു എല്ലാവൎക്കും തുല്യമായിരുന്നാൽ ആകൎഷണീയ
മായിരിക്കുമെന്നു് അരിസ്റ്റോട്ടൽ സമ്മതിക്കുന്നു. അതു്
ധൎമ്മത്തെ പരത്തുമത്രെ. അപ്പോൾ ഓരോ വ്യക്തിയും, മ
റ്റൊരാളിൻെറ സഹായകമത്രെ. എങ്കിലും, ഒടുവിൽ
സ്വകാൎയ്യസ്വത്തിൻെറ ദൂഷ്യമല്ല, മനുഷ്യസ്വഭാവത്തി
ലുള്ള തിന്മയാണു് വിപ്ലവങ്ങൾക്കു കാരണമെന്നദ്ദേഹം
ഉപസംഹരിക്കുന്നു.

ഒരു കാൎയ്യം തീൎച്ചയാണു്. സാധാരണ അടിമകളു
ടെ നല്ല ജീവിതവും, ന്യൂനപക്ഷമായ ബുദ്ധിമാ (Intelle
ctual few) ന്മാരുടെ നല്ല ജീവിതവും പ്രത്യക്ഷമായും ഭി
ന്നമായിരിക്കുകയേയുള്ളു. രണ്ടുപേരും തുല്യമായി രാജ്യന
ന്മയ്ക്കുവേണ്ടി ശ്രമിക്കുന്നുവെന്നു നിഷ്പക്ഷമതികൾ പ
റയുകയില്ല. കാരണം സാധാരണ പാവപ്പെട്ടവൻ അധി
കാരവലയങ്ങൾക്കു പുറത്തു് പ്രതിഷ്ഠിക്കപ്പെട്ടിരുന്നു. അ
വനു് ഗവൺമെൻറു നടത്തുന്ന അസംബ്ലിസ്ഥാപനങ്ങ
ളിൽ ഓഹരിയില്ല. അവനു് നല്ല ജീവിതത്തിൻെറ ഓഹ

റിയും കിട്ടിയില്ല. ബുദ്ധിയുടേയും ആത്മാവിന്റെയും പങ്കാളിത്തവുംകൂടി നിഷേധിക്കപ്പെട്ടു. പക്ഷെ മററുള്ളവക്ക വേണ്ടി അവൻ ജീവിതഭാരം പേറി. അങ്ങനെ സാധാരണക്കാക്ക്, "കൂലിയില്ലാത്തജോലി" നിശ്ചയിക്കുന്ന ജനായത്ത സംപ്രദായത്തിന്റെ പിതാവായിരുന്നു അരിസ്റ്റാട്ടൽ. ഭൂരിപക്ഷത്തിന്റെ താല്പര്യങ്ങൾ ന്യൂനപക്ഷത്തിന്റെ കൈയ്യുകളുകളിൽ ഞെരിഞ്ഞു. മറച്ചുവച്ചിരുന്ന പരമാത്ഥം ചുരുക്കം ചിലക്കമാത്രം നന്മയുണ്ടാവുകയെന്നതായിരുന്നു. അതിന് ഫിലാസഫിയെന്നു പേരുമിട്ടു. അരിസ്റ്റാട്ടലിന്റെ രാഷ്ട്രീയഭരണമാതൃക, വിശ്രമമനുഭവിക്കുന്ന ചുരുക്കം ഉന്നതകുലജാതന്മാരുടെതായ, അരിസ്റ്റാക്രസിയാണ്. അവർ വാസ്തവത്തിൽ ഉല്പാദനം വർദ്ധിപ്പിക്കുകയോ, ഉല്പാദിപ്പിക്കുന്നതൊഴിലാളികളുടെ ദേശീയശക്തിയുക്ക് ഉറപ്പുനൽകുകയോ ചെയ്യുന്നില്ല. സ്വതന്ത്രമായ ഒരു ജനാധിപത്യത്തിന്റെ പ്രതിഛായയല്ല അരിസ്റ്റോട്ടൽ കാണിക്കുന്ന കണ്ണാടിയിലുള്ളതു്. കലയും സയൻസും പാവപ്പെട്ടവനുള്ളതല്ലത്രേ. അദ്ധ്വാനിക്കുന്ന വർഗ്ഗത്തിനു് സമ്പത്തുവർദ്ധിക്കുകയും വേല സപ്പെ ചെയ്യുകയുമില്ലാതെ പൗരത്വമില്ല. അവക്ക് ഭാവിയെപ്പററി ഒരു സങ്കല്പവും നിശ്ചയവും കൂടിയില്ല. ഒരു പിടിയാളുകളുടെ കുത്തകാവകാശങ്ങൾക്കവേണ്ടി, ഭൂരിപക്ഷത്തെയും മർദ്ദിച്ചു ചൂഷണം ചെയ്യുന്നമാതിരിയും മനുഷ്യരെ, വൃക്ഷങ്ങളിൽ വകഭേദമുള്ളതുപോലെ, രണ്ടുജാതിയായി തിരിച്ചതും, അശാസ്ത്രീയമായരീതിയിലായിരുന്നു. കുറെ ആളുകൾ അദ്ദേഹത്തിന്റെ കയ്യിൽ ആയുധങ്ങളായിരുന്നു. കുറെ ആളുകൾ ആയുധങ്ങളെ ഉപയോഗിച്ചുവന്നു. ഈ ആയുധങ്ങൾക്ക്

അടിമകളുടെമേഥപുഷ്ടി നല്കി. പക്ഷെ അവക്ക് ആത്മാവില്ലെന്നു് വേദാന്തിച്ചു. അവരെ യഥാക്രമം അടിമകളായിഉപയോഗിച്ചുകൊള്ളാൻ നിയമം ശാസിച്ചു. അരിസ്റ്റാട്ടലിൻെറ ഗവണ്മെൻറിൽസാധാരണക്കാരൻെറ മൃഗീയഭൂരിപക്ഷത്തിനു് യാതൊരു രക്ഷയുമില്ലായിരുന്നു. നല്ലതും ചീത്തയുമെന്നതിൻെറ പ്രതിപാദനരീതി തന്നെ ദുർവ്യാഖ്യാനം ചെയ്യപ്പെട്ടു.

---

## രാജവാഴ്ച

ഹാബ്സ് സ്വാതന്ത്ര്യത്തിൻെറ താഴ്വരയിൽ നിന്നുകൊണ്ടു് മനുഷ്യസ്വഭാവത്തെ അന്വേഷിച്ചു. പ്രകൃതിയിൽ മനുഷ്യർ തമ്മിൽ അന്യോന്യം പിണങ്ങിക്കഴിയുന്നു. ഓരോ മനുഷ്യനും രണ്ടുകയ്യുണ്ടു്. അതു് അന്യനെ പ്രഹരിക്കാനുള്ളതായിരുന്നത്രെ. മനുഷ്യർ ജന്മനാ തുല്യരൂപമുള്ളവരായിരുന്നെങ്കിലും അയൽപക്കത്തുള്ളവരെ ഭയന്നു കഴിഞ്ഞു. ശരീരശക്തിയുള്ളവൻമററുള്ളവരെ ഭീഷണിപ്പെടുത്തി പ്രകൃതി സമുദായത്തിൽ-ആദികാലത്തു് നിയമമോ ഭൂമിയിൽ പട്ടയാവകാശമോ ക്രിമിനൽ കോടതികളോ ഉണ്ടായിരുന്നില്ല. മനുഷ്യജീവിതം മൃഗത്തിനുതുല്യം ഏകാന്തവും ദാരിദ്ര്യം പിടിച്ചതും വൃത്തികെട്ടതും ഹ്രസ്വവുമായിരുന്നു. ഈ സ്ഥിതിക്കൊരവസാനമുണ്ടാക്കുവാൻ മനുഷ്യൻ നിർമ്മിച്ചതാണത്രെ സമുദായം. അന്യോന്യം രക്ഷയ്ക്കുവേണ്ടി ഉദ്ദേശിച്ചാണു് ഇതു് കെട്ടിപ്പടുത്തതു്. ഏകാന്തനായ മനുഷ്യൻ മററുള്ളവരോടു് ബന്ധപ്പെടുവാൻ—

ഒരു പൊതുവായ ഭാഷ സൃഷ്ടിച്ചു വ്യവഹാരം തുടങ്ങി സമാധാനമായി ജീവിക്കാനുള്ള ഒരു സമ്മതം അതിൽ അടങ്ങിയിരുന്നു. തന്റെ സ്വാത്ഥത്തിനുവേണ്ടി ശപഥങ്ങൾ ഭഞ്ജിച്ചുകൂടെന്നു നിർണ്ണയമുണ്ടാക്കി. പൊതുഗുണത്തിനുവേണ്ടി യോജിക്കാനുള്ള- കരാത്ത പ്രവൃത്തികളെ അനുസൂത്രണംചെയ്തു. എല്ലാവരും സ്വാർത്ഥതയെ കുറച്ചു കുറച്ചായി ഉപേക്ഷിച്ചു. രണ്ടാളുകൾകൂടി- മൂന്നാമസ്ഥനായ ഒരാളിന്റെ വിധിയ്ക്കു വഴങ്ങി. ഈ പുതിയ വ്യക്തിത്വത്തിന് പരമാധികാരമുള്ള ഗവണ്മെന്റ് എന്നു പേരിട്ടു എല്ലാവരും അതിനെ ആരാധിച്ചു. അപ്പോൾ രക്ഷയ്ക്കു വേണ്ടിയായിരുന്നു ഈ നടപടികളെല്ലാം സ്വീകരിച്ചതു് അതുകൊണ്ടു് ഗവണ്മെന്റിനെതിരായി വ്യക്തി വിപ്ലവമുണ്ടാക്കിക്കൂടാ. (Individual should not desire to revolt against a sovereign state) ധിക്കാരത്തിനു ശിക്ഷ ക്രൂരമായിത്തന്നെ വേണം. അതായതു് ജനങ്ങൾ ഒരു ഭരണാധികാരിയെ നിയമിക്കുന്നതു് അവർക്കു് ഭയത്തിൽ നിന്നും രക്ഷപ്രാപിക്കാനാണു്. ആ മൂന്നാമസ്ഥൻ രക്ഷ നൽകണം. മൂന്നാമസ്ഥനായ ഗവണ്മെന്റിന്റെ അധികാരപരിധി ചോദ്യംചെയ്യാൻ പാടില്ലാത്തതത്രേ. ഗവണ്മെന്റിന്റെ നിലയെ ചോദ്യം ചെയ്യുന്നവൻ വാസ്തവത്തിൽ ഗവണ്മെന്റു ഉണ്ടാക്കിയതിനു കാരണമായ ഉദ്ദേശത്തെ ചോദ്യം ചെയ്യുകയാണു്. മൂന്നാമസ്ഥനായി നിയമിച്ച ആളിനെ വിശ്വസിച്ചേ മതിയാവൂ.

അതായതു് ഭരണാധികാരിയ്ക്കു്, ആ സ്ഥാനം കിട്ടാനുള്ള യോഗ്യത സമ്പാദിക്കാൻ കഴിഞ്ഞതു്, ശക്തിയും, ശേഷിയും ചുററുപാടുകളെ നിയന്ത്രിക്കാനും, ആളുകളെ

നയിക്കാനമുള്ള കഴിവുകൊണ്ടാകുന്നു. അയാളുടെ അവകാശം സ്ഥാപിച്ചതു്, ബലത്തിലുള്ള മേന്മകൊണ്ടായിരുന്നു. അധികാരത്തെ അളന്നതു് ശക്തിയാണു്. പ്രജകളെ ഭരിക്കാനുള്ള ധാർമ്മികാവകാശം ശക്തിമാനായ, അതാതുകാലത്തെ രാജാവിലും ജന്മിയിലും, മാടമ്പിയിലുംവന്നുചേർന്നു.

രാജ്യാധികാരി അനിഷേധ്യനാണു്. പ്രജകൾക്കു് അയാളുടെ പ്രവൃത്തികളെ ക്രൂപദംഗംചരുത്താൻ ന്യായമില്ല. രാജാവിനെ മാററുകയോ, സ്ഥാനത്യാഗം ചെയ്യിക്കയോ ഒരു പ്രശ്നം പോലുമല്ലഎന്നു്. മറെറാരു പരമാധികാരിയെ മാററിനിയമിക്കാനും ജനങ്ങൾക്കു് കാര്യമില്ല. എന്തെന്നാൽ അതു് പഴയ കരാറിനെ (a breach of covenant upon which they have entered) ലംഘിക്കൽ ആകും. അധികാരിയുടെ തീരുമാനങ്ങളെ സംശയിച്ചുകൂട. അയാളുടെ വിളംബരങ്ങളെ എതിക്കാവുന്നതല്ല. അങ്ങനെ ചെയ്യുന്ന പൗരൻ സമുദായത്തിൽ നിന്നു ഒററപ്പെട്ടും. സമുദായം അംഗീകരിക്കുന്ന, നിയമത്തെ പൂരല്ലാളവും ബഹുമാനിക്കാത്ത വ്യക്തിക്കു് രാജ്യത്തു സ്ഥാനമില്ല. അവർ തിരിയെ കാട്ടിലെ ഗുഹകളിലേയ്ക്കോ പ്രകൃതി സമുദായത്തിലേയ്ക്കോ പൊയ്ക്കൊള്ളണം. അവിടെ അന്യോന്യം നശീകരണ പ്രവൃത്തനങ്ങൾക്കു സ്വാതന്ത്ര്യമുണ്ടു്. പക്ഷെ ഭരണാധികാരിതന്റെ ബലത്തെ ദുരുപയോഗപ്പെടുത്തുകയില്ല; അയാൾ തന്നെ കരാറിനു് (Covenant) പുറത്തുള്ള സ്ഥാപനമാണു്. കരാർ അയാളെ നിർമ്മിച്ചു. അതു കൊണ്ടു് അയാൾ കരാറിനും അപ്പുറത്തുള്ള ഒന്നാണു്. അധികാരി, ഗവൺമെൻറും, ജനങ്ങളുടെ ഏജൻറു

കൂടിയാകുന്നു. അയാളുടെ പ്രവൎത്തി ജനങ്ങളുടെ പൂൎണ്ണ ഉത്തരവാദിത്വമുള്ളതാണു്. ജനങ്ങൾക്കുവേണ്ടി എവിടെയും ഹാജരാകാൻ രാജാവിനു് അവകാശമുണ്ടു്.

അപ്പോൾ അങ്ങനെയുള്ള ഒരു ഭരണാധികാരിയുടെ എല്ലാ പ്രവൎത്തിയെയും, സമുദായത്തിലെ അംഗങ്ങൾ അംഗീകരിക്കയും സമ്മതിക്കയുംവേണം. സമുദായത്തിൽ ഒരംഗത്തിനെ അയാൾ തൂക്കിക്കൊല്ലാൻ തീരുമാനിച്ചാലും, ഹാബ്സിൻെറ ഭാഷയിൽ,അതു് എല്ലാ ജനങ്ങളും സമ്മതിച്ചപോലെ ഗൗരവമായി നടത്തപ്പെടണം.

രാജാവിനെയോ, ഭരണാധികാരിയെയോ മാററാൻ ശ്രമിക്കുന്നവനെ കൊല്ലണമത്രേ. അത്തരം ശ്രമങ്ങൾക്കു ശിക്ഷ ക്രൂരമായിരിക്കാം. അതു് സ്ഥാപിതതാല്പൎയ്യങ്ങൾക്കു വിരുദ്ധമാണു്. അക്കാൎയ്യത്തിൽ ഭരണകൎത്താവു് വ്യക്തിപരമായ ദയവുകൾ കാണിച്ചുകൂടാ. ഇങ്ങനെ ഒരു സാമൂഹ്യമായ (Social Contract) കൺട്രാക്ടു് നൽകലാണു്. ഗവണ്മെൻറിനെ രൂപവല്ക്കരിച്ചതായി ഗണിക്കപ്പെട്ടതു്. ഭരണക്കാരൻ നിയമക്കോടതികൾക്കും മുകളിലാകുന്നു. അയാളെ ശിക്ഷിക്കാനാരുമില്ല. അയാൾക്കു് എത്ര നിരുത്തരവാദപൂൎവ്വമായും പെരുമാറാം.

ഭരണാധികാരി ജനങ്ങൾക്കുവേണ്ടി, യുദ്ധമോ സമാധാനമോ, തീരുമാനിച്ചു. അയാൾ സമുദായകാൎയ്യങ്ങളുടെ അവസാനത്തെ വിധികൎത്താവും, സമ്മാനങ്ങൾ, ശിക്ഷകൾ, ഉദ്യോഗങ്ങൾ മന്ത്രിപ്പട്ടങ്ങൾ, നിയമസ്ഥാനമാനങ്ങൾ, എല്ലാം നൽകുന്നതിൻെറ കുത്തക ഏജൻസിയുമായി. സമുദായത്തിൽ എന്തു വിദ്യാഭ്യാസം വേണം എന്ന

യാം തീർച്ചയാക്കി. രാജാവാണെങ്കിൽ ക്ലാസ്സുകളിൽ എന്തുപാഠങ്ങൾ പഠിപ്പിക്കണമെന്നു് സ്വയം തീരുമാനിച്ചു. ജനസമുദായാംഗങ്ങളെ ഏതു നിയമംകൊണ്ടു് ഭരിക്കണമെന്നും എങ്ങനെ ഭരിക്കണമെന്നും നിശ്ചയിച്ചു. അധികാരി കരാറിൽ ഒപ്പുവച്ചിട്ടില്ലാത്തതുകൊണ്ടു് എന്തുംചെയ്യാമെന്നു് മറെറാരു വാദവും ഉത്ഭവിച്ചു. വാഗ്ദാനം നൽകിയില്ലെങ്കിൽ അതു ലംഘിക്കേണ്ട ആവശ്യംതന്നെ വരികയില്ലല്ലോ. ഇംഗ്ലണ്ടിലും ഫ്രാൻസിലും ഇന്ത്യയിലും മറെറങ്ങും രാജാക്കന്മാർമാത്രം പരമാധികാരമുള്ള ഘടകങ്ങളായി - അനശ്വരമായി- കണക്കാക്കപ്പെട്ടു. ഹാബ്സിന്റെ ലെവിയാതൻ എന്ന പുസ്തകം എഴുതിയതുതന്നെ സ്റ്റുവട്ട് വംശത്തിലുള്ള ബ്രിട്ടീഷ്‌രാജാക്കന്മാക്ക് ജനങ്ങളെ ഏതുതരത്തിലും മർദ്ദിക്കുവാനുള്ള ദിവ്യമായ അവകാശമുണ്ടെന്നു സ്ഥാപിക്കാൻ വേണ്ടിയായിരുന്നു. അതു് നിഷ്പക്ഷബുദ്ധിയോടെ തയ്യാറാക്കിയ ലേഖനങ്ങളെ ഉൾക്കൊള്ളുന്നില്ല.

ജനങ്ങളെ പങ്കിട്ടാലും നശിപ്പിച്ചാലും രാജാവിന്നു് നാശമില്ലെന്നു് ഹാബ്സ് ഉപസംഹരിക്കുന്നു. പാരമ്പര്യമായി രാജ്യഭരണസമ്പ്രദായം പരമാധികാരികളിലേയ്ക്കു പിൻതുടർച്ചയായിലഭിച്ചു. ഇതു് ക്രൂരമായ ഏകാധിപത്യരാജവാഴ്ചയേയും ഫ്യൂഡൽ താല്പര്യങ്ങളെയും പുകഴ്ത്തുന്നതിനുള്ള ഒരു സാഹിത്യശ്രമമായിരുന്നു.

ആധുനികരാഷ്ട്രീയ ചിന്തകന്മാക്ക് മേല്പറഞ്ഞ തീയറി വളരെ മുഴുത്ത ഒരു ഭ്രാന്തായി തോന്നിയേക്കാം. അതിലെ യുക്തികളും തീരുമാനങ്ങളും അധ്വാനിക്കുന്ന

വർഗ്ഗത്തെ വഞ്ചിക്കാൻവേണ്ടി കരുതിക്കൂട്ടി സൃഷ്ടിച്ചതായി പ്രത്യക്ഷപ്പെടുന്നുണ്ടു്. ഹാബ്സിൻെറ പുസ്തകം ഇംഗ്ലീഷ് ചരിത്രത്തിൻെറ ഒരു കാലഘട്ടത്തെ സഹായിക്കാനിറങ്ങിയതാണു്. രാജാവും ജനങ്ങളുമായുള്ള സഖ്യത്തെയാണു് പ്രതിപാദ്യമാക്കിയതു്. രാജാവും പ്രജകളും ദിവ്യമായ പ്രകൃതിശക്തിയുടെ അനിഷേധ്യനിയമങ്ങൾക്കു കീഴിലാണെന്ന സാധാരണ മതവിശ്വാസങ്ങളെല്ലാം ഇതു് പൊളിച്ചു. ഈശ്വരൻെറ നിയമം രാജാവിൻെറ നിയമത്തിൽ നിന്നും ഭേദമല്ലെന്നു സ്ഥാപിക്കപ്പെട്ടു. അതിനെ കൂടുതൽ ചിന്തിച്ചു മനസ്സിലാക്കേണ്ടതു് ജനങ്ങളല്ലെന്നും രാജാവു് നോക്കിക്കൊള്ളുമെന്നും പ്രസ്താവിക്കയുണ്ടായി. രാജാവു് ഈശ്വരനിയമങ്ങളെ നിഷേധിച്ചാൽ തന്നെ ജനങ്ങൾക്കു് കരാറിനെതിരായി രാജാവിനെതിരായി വിപ്ലവം പാടില്ലാത്തതാകുന്നു. സ്റ്റുവർട്ടു് വംശത്തിലെ രാജാവു് ക്രിസ്തുമതദൈവവിശ്വാസങ്ങൾക്കും അതീതനായി വർണ്ണിക്കപ്പെട്ടു. ഹാബ്സ് രാജാവിനെ കരാറിനു് പുറത്തുനിന്നു് എന്തു അധികപ്രസംഗവും ചെയ്യുവാൻ ഉണർത്തിച്ചു. രാജാവിനാണു് ജനങ്ങൾക്കല്ല പരമാധികാരമെന്നു പാടി.

ഒന്നാമതു് ഹാബ്സിൻെറ വാദങ്ങൾ ഒരു കെട്ടുകഥയാണു്. അതു് അദ്ദേഹവും സമ്മതിച്ചേ മതിയാവൂ. ജനങ്ങൾ സ്വാതന്ത്ര്യമതികളായി ജനിച്ചു് തമ്മിൽ തല്ലുന്നതിൽ നിന്നാണു് മനുഷ്യചരിത്രം തുടങ്ങുന്നതെന്നെല്ലാവരും സമ്മതിക്കുമോ. എങ്കിൽ തന്നെ അവർ ഭയത്തിൻെറ അടിസ്ഥാനത്തിൽ മുന്നോട്ടുവന്നു് സഹകരണത്തിൻെറ

തായ ഗവമ്മെൻറ് സൃഷ്ടിക്കാമോ. ഏതായാലും പ്ലേറോയും അരിസ്റ്റോട്ടലും കണ്ടപോലെ തന്നെ മനുഷ്യനെ സമുദായത്തിലെ ഒരു മൃഗമായിട്ടു-ദൂഷണം ചെയ്യപ്പെടുന്നവനായിട്ടേ- ഹാബ്സും ഗണിച്ചിരിക്കയുള്ളു.

രണ്ടാമത്തു് രാജാവിനു് ഒരതിരുമില്ലാത്ത അധികാരങ്ങൾ കൊടുക്കുന്നു. ജനങ്ങളുമായുള്ള (Social contract.) സന്ധിവ്യവസ്ഥകൾ എന്തെല്ലാം പരിപാടികളുടെ അടിസ്ഥാനത്തിലാണെന്നു് അവ്യക്തമായി വിട്ടുകളയുന്നു. രാജാവു് ആ പരിപാടികളെ തന്നെ നശിപ്പിച്ചാലും ചോദിച്ചുകൂടപോലും. കൺട്രാക്ട് പിടിച്ചവനു് എന്തും ചെയ്യാമെന്നു നിർദ്ദേശമെവിടെനിന്നു കിട്ടി. എന്നാൽ തന്നെ അതു് രക്ഷയാണെന്നു് കണക്കാക്കാവുന്നതല്ല. ജനങ്ങളെ രക്ഷിക്കുമെന്നുള്ളതിനു് രാജാവു് എന്തുറപ്പാണു് നൽകുന്നതു്. സ്വന്തം കടമ മറന്ന ഭ്രാന്തനായരാജാവിനെ നിഷേധിക്കുന്നെങ്കിൽ എന്തു് അനീതിയാണുള്ളതു്. രാജാവുതന്നെ കരാർ ലംഘിച്ചുകഴിഞ്ഞാൽ ജനങ്ങൾ രണ്ടാമതും ലംഘിക്കുകയെന്ന വാദം നിയമദൃഷ്ട്യാ സ്വാഭാവികമാണു്. സമുദായനന്മയെന്ന സാമൂഹ്യകരാറിന്റെ ഉദ്ദേശംതന്നെ ഇവിടെ ഹാബ്സ് വിസ്മരിക്കുന്നു. രക്ഷ ഉണ്ടാവുകയല്ല രക്ഷ അവസാനിപ്പിക്കയാണു് ഇത്തരം ബുദ്ധിശൂന്യമായ കരാറുകൾ ജനങ്ങൾക്കു വരുത്തുന്നതു്. ചില രാജാക്കന്മാർ വ്യക്തിപരമായി നിസ്സാരകളിപ്പാട്ടങ്ങൾക്കുവേണ്ടി രാജ്യരക്ഷയെ അപകടത്തിലാക്കിയ ചരിത്രങ്ങൾ നാം വായിച്ചിട്ടുണ്ടു്. ഒരു കതിരപ്പന്തയത്തിൽ പങ്കെടുക്കുന്നപോലെ തമാശയ്ക്കുവേണ്ടി അവർ എത്ര

മഹായുദ്ധങ്ങൾ നടത്തി പ്രതാപം ആൎജ്ജിച്ചു. നിയമത്തിനെതിരായി പടവെട്ടിയിട്ടുണ്ടു്. നിയമത്തിനെതിരായി ജീവിക്കയും മരിക്കയും വംശങ്ങൾ സ്ഥാപിക്കയും ചെയ്തിട്ടുണ്ടു്. അറംഗ്സീബിൻെറയും ഹെൻറി നാലാമൻെറയും വാട്ടുകളുടെ നീളംനോക്കുക. അവർ അരാജകത്വത്തിൻെറ തേളുകളായി സമീപദേശങ്ങളിൽ രക്തച്ചൊരിച്ചിലിനിറങ്ങി. മനുഷ്യസമുദായത്തിനു് ഈ വാട്ടയടി നല്ല രക്ഷയാണെന്നത്രെ ഹാബ്സ് പറയുന്നതു്. രാജവാഴ്ചയും മർദ്ദനവും മനുഷ്യനെ വാസ്തവത്തിൽ നീതിയ്ക്കുവേണ്ടി വിപ്ലവം നടത്തുവാൻ പ്രേരിപ്പിച്ചു. രാജവാഴ്ച തെററല്ല ശരിയാണെന്ന പാഠംപഠിപ്പിക്കാൻ വന്ന ഹാബ്സ് എന്ന അദ്ധ്യാപകനെ നൂററാണ്ടുകൾ തള്ളിക്കളഞ്ഞു. ഗവണ്മെൻറു സ്ഥാപിച്ചതിൻെറ ഏകോദ്ദേശം നിയമസമാധാനപാലനമാണെന്നതു് ഇന്നാരും സ്വീകരിക്കയില്ല. കൂടുതൽ ജീവിതനിരക്കു് വർദ്ധിക്കാൻവേണ്ടിഉല്പാദനവും വിതരണവും മററും സംഘടിപ്പിക്കുകയാണു് പുതിയ ജനാധിപത്യത്തിൻെറ ലക്ഷ്യം. ഹാബ്സിൻെറ കരാറു് (covenant) ബുദ്ധിയെ (Common sense) വെല്ലുവിളിക്കുന്നു. Contract is based upon force...covenants with out swords-are but words—and have no strength to secure man at all ......

ഇത്തരം ഫാസിസ്ററു പ്രവചനങ്ങൾ അപ്പടി സ്വീകരിക്കാൻ ആരും അറയ്ക്കും. രാമഖഡ്ഗത്തിൻെറ ശക്തിയിലാണു് നിയമം അനുസരിക്കപ്പെടുന്നതെന്നു് 20-ാം നൂററാണ്ടിലെ പൗരന്മാർ വിചാരിക്കുകയില്ല. വാക്കുകൾ

ആയതുകൊണ്ടു് വസ്തുനിഷ്ഠമായ സത്യങ്ങളെ നിഷേധിക്കുന്നതിൽ മനുഷ്യർക്കു് ഒരു ജന്മവാസനയും ഇല്ല. ജനങ്ങൾ പല രാജാക്കന്മാരെയും മാററിയിട്ടുണ്ടു്. അങ്ങനെ വിപ്ലവം നടന്ന രാജ്യങ്ങളുടെ ഭാവി കൂടുതൽ നന്നായിട്ടേ ഉള്ളു.

---

## സമുദായത്തിലെ കരാർ

പ്ലേറേറാ കഴിഞ്ഞാൽ മറെറാരു, വലിയ ചിന്തകനായി, റൂസോവിനെ കണക്കാക്കാറുണ്ടു്. റൂസോ ഒരു വലിയ പ്രചോദനാത്മകശക്തിയാണു്. അദ്ദേഹം വലിയൊരു ഭാഗം ജനങ്ങളെ നയിക്കുവാനിടയായി. രാഷ്ട്രീയചരിത്രത്തിൽ നിന്നും അദ്ദേഹത്തിൻെറ പേരുവിട്ടുകളയുന്നതു് അനൗചിത്യമായിരിക്കും.

റൂസോയുടെ പൊതുതാല്പര്യം (generalwill) എന്ന വീക്ഷണഗതി പലരുടെയും ആക്രമണങ്ങൾക്കു വിധേയമായിട്ടുള്ളതാകുന്നു. ജന സമ്മതം, എന്നതിനെക്കാൾ പൊതുജനതാല്പര്യം, എന്ന വിശേഷപദം അദ്ദേഹം സ്വീകരിച്ചു. ഭരണാധികാരിയുടെയോ, ഒരു കൂട്ടം ഭരണാധികാരികളുടെയോ താല്പര്യമല്ല-അതു് എല്ലാപൗരന്മാരുടെയും താല്പര്യമായിരുന്നു. റൂസോ കൂടുതലായി ചർച്ച നടത്തിയതു്, ഭരണതന്ത്രത്തെയോ, ഗവണ്മെൻറിൻെറ ഘടനയേയോ, കുറിച്ചായിരുന്നില്ല. മനുഷ്യസംഘങ്ങളെയും സംഘടനകളെയുമാണു് അദ്ദേഹം വിഷയമായെടുത്തതു്. സംഘടനയ്ക്കു്

പൊതുവായ നന്മയുണ്ടാക്കാൻ കഴിയും. ജനങ്ങൾ സ്വന്തം സ്വാതന്ത്ര്യത്തിനുവേണ്ടി അങ്ങനെയൊരു ബന്ധത്തിൽ നിശ്ചയമായും ഉൾപ്പെടുകയില്ല. വ്യക്തികൾ ഓരോരുത്തരും സംഭാവനചെയ്യുന്നു. ചില പ്രത്യേക ഉദ്ദേശങ്ങൾക്കുവേണ്ടിയുള്ള മഹത്തായ ഒരു സംഘടനയാണ്, ഗവണ്മെൻറ്. ആ ഉദ്ദേശത്തിനു്, പൊതുതാല്പര്യം എന്നു് റൂസോ വിളിക്കുന്നു.

പൊതുതാല്പര്യങ്ങൾക്കു ചരിത്രപരമായ പരസ്പരബന്ധമുണ്ടു്. അവയ്ക്കു് സമുദായ (society) ത്തോടു് അഭേദ്യമായ ചാർച്ചയുണ്ടു. ഗവണ്മെൻറ് എന്ന സംഘടനയുടെ കീഴിലാണു്, മറ്റെല്ലാ സമാജങ്ങളും മനുഷ്യനുള്ളതു്. മററു സംഘടനകൾക്കു ഗവണ്മെൻറുമായി രക്തബന്ധമുണ്ടെന്നുള്ളതു് റൂസോ സ്ഥാപിച്ചു. ഭിന്നഘടകങ്ങൾക്കു് ഐക്യം ആവശ്യമാണു്. സാമൂഹ്യമനുഷ്യൻ അതു മനസ്സിലാക്കി.

ഓരോവ്യക്തിയിലും, രണ്ടുപേക്ഷവേണ്ടിയും, പൊതുതാല്പര്യത്തിനുവേണ്ടിയും ആവേശപ്പെടുന്ന വികാരങ്ങളുണ്ടു്. സാമൂഹ്യകരാർ, (social contract) എന്ന ഗ്രന്ഥത്തിൽ അദ്ദേഹം സൂചിപ്പിക്കുന്നതു് ഈ മനോഭാവത്തെയാണു്. ഈ വികാരങ്ങളിൽ നിന്നാണു് ഐക്യം കെട്ടിപ്പടുക്കുന്നതു്. ഈ ഐക്യം തകരുമ്പോൾ, ഗവണ്മെൻറുകൾ പൊട്ടിത്തെറിക്കുന്നു ഗവണ്മെൻറുകൾക്കകത്തും, സഹമന്ത്രിമാർക്കിടയിലുംതന്നെ ഗൂഢാലോചന (conspiracies) കൾ ഉണ്ടാകുന്നു.

റൂസോ ഇതിനെ general will, എന്നു വ്യവഹരിക്കുന്നു. വ്യക്തികളുടെ പ്രത്യേകതാല്പര്യങ്ങൾ അണിയായി

 

ഒരു പട്ടാളംപോലെ സമാന്തരമായി, നില്ക്കുന്നതാണു് ഒരു രാജ്യത്തിന്റെ പൊതുതാല്പര്യം. ജനസമുദായത്തിന്റെ പൊതുവികാരങ്ങളെ ഗവൺമെന്റു പ്രതിഫലിപ്പിക്കുകതന്നെ വേണ്ടതാണു്. മററുസംഘടനകളിലും പൊതുതാല്പര്യം ഉണ്ടു്. ദേശാഭിമാനം,ദേശനന്മ ഇവയിലെല്ലാം പൗരന്മാൎക്കു് തുല്യമായകൂറുണ്ടു്. പ്രത്യേകവ്യക്തിയുടെ താല്പര്യവും, പൊതുതാല്പര്യവും ഇവിടെ എതിൎത്തുനില്ക്കുയല്ല. പൊതുതാല്പര്യം തങ്ങളിൽ വ്യക്തികൾക്കുള്ള മത്സരങ്ങളെ ഒതുക്കുന്നു. യോജിക്കാനുള്ള കുറഞ്ഞ കാൎയ്യങ്ങളിൽ അവർ ഐക്യം ഉണ്ടാക്കുന്നതാണു്. പൗരന്മാർ സംഘടനകൾ പിരിച്ചുവിടുന്നതു്, പൊതുതാല്പര്യം ഒന്നും വ്യക്തമായികാണാത്തതിനാലാണു്. ആനുകൂല്യങ്ങളിൽ തുല്യതമില്ലെങ്കിൽ സംഘടനയ്ക്കകത്തു മനുഷ്യർ പിണക്കമാകും. സാമൂഹ്യഘടനയെപ്പററിയുള്ള ഒരു ചെറിയ ബൈബിളാണു് സോഷ്യൽ കൺട്രാക്ടു് എന്ന ഗ്രന്ഥം. ഒരു സാധാരണ പൗരന്റെ കടമയാണു് അവിടെ വിഷയം. ഗവൺമെന്റു് എന്ന പദത്തിനു് നല്ല ആശയവ്യാപ്തിയില്ലെന്നു് റൂസോ മനസ്സാപിക്കുന്നു. റൂസോയുടെദൃഷ്ടിയിൽ മാനുഷികമായ, അടിസ്ഥാനാവകാശങ്ങൾ രക്ഷിക്കുകയാണു് അസംബ്ളികൾ കൊണ്ടുദ്ദേശിക്കപ്പെടുന്നതു്. ജനങ്ങളാണു് പരിഷ്കാരങ്ങൾ ഉണ്ടാക്കുന്നതുതന്നെ. നിയമങ്ങൾ ഓരോ പൗരനെയും തുല്യമായി ബാധിക്കുന്നു. വ്യക്തിയെയും, കൂട്ടങ്ങളെയും സമൂഹത്തെയും ഒരുപോലെ ഗണിക്കുന്നു. നിഷ്പക്ഷത ഒരിക്കലും സാദ്ധ്യമല്ല. നിയമം സംഘടനകളെയും അതിന്റെ പ്രതിനിധികളെയും മജിസ്ട്രേട്ടന്മാരെക്കൂടിയും

ഉപദേശിക്കുന്നു. അതു് പൊതുതാല്പര്യത്തിന്റെ സാക്ഷാല്കാരമാണു്. സാധാരണ ജനങ്ങളെ വഞ്ചിക്കാൻ അവരുടെ തിരഞ്ഞെടുക്കപ്പെട്ട നേതാക്കന്മാരും അസംബ്ലിയും മജിസ്ട്രേട്ടന്മാരുംകൂടി ശ്രമിച്ചാൽ-ഗവണ്മെൻറു് ചില പ്രത്യേക സ്ഥാപിതതാല്പര്യക്കാരുടെ ഗ്രൂപ്പുകൾക്ക വഴങ്ങിയാൽ-അപ്പോൾമുതൽ ഗവൺമെൻറിനു് ജനങ്ങളുടെ പിന്തുണയില്ല.

പരമാധികാരം, തിരഞ്ഞെടുക്കപ്പെട്ട, അസംബ്ലിയിലല്ല യഥാർത്ഥപൗരന്മാരുടെ മണ്ഡലത്തിനാണെന്നു് റൂസോ ഗർജ്ജിച്ചു. അവർ വോട്ടുസമയത്തുപോലും കൈമാറി ആ അവകാശം നഷ്ടപ്പെടുത്തുന്നില്ല. അധികാരം അവരുടെ കയ്യിൽ തന്നെയിരിപ്പുണ്ടു്. അതുകൊണ്ടു് പൊതുജനങ്ങൾക്കു് സംഘംകൂടി എപ്പോഴും വിധികളും തീരുമാനങ്ങളും എടുക്കാൻ നിയമവ്യവസ്ഥയുണ്ടു്. ഫ്രഞ്ചുവിപ്ലവം, ജനങ്ങൾക്കാണു് പരമാധികാരം(the doctrine of the sovereignity of the people)എന്ന അദ്ദേഹത്തിന്റെ സിദ്ധാന്തത്തെ വ്യക്തമാക്കി. നാഷനൽ അസംബ്ലി കൂടിയെങ്കിലും, അധികാരം ജനങ്ങളിൽ തന്നെ വാടാതെ, കരിയാതെ നിലനിന്നിരുന്നു. വാസ്തവത്തിൽ ചിന്താപഥത്തിലാണു് ഒരു പ്രമത്തമായ വിപ്ലവം സംഭവിച്ചതു്. രാജാവിന്റെ പ്രജകൾ എന്നതിനുപകരം റിപ്പബ്ലിക്കിലെ പൗരന്മാർ എന്ന പേരു ആദ്യം ഉത്ഭവിച്ചു. ജനങ്ങളാണു് നിയമങ്ങളുടെ ഉറവു്. അവിടെ നിന്നാണു് ചട്ടങ്ങളും പ്രഖ്യാപനങ്ങളും തുടങ്ങേണ്ടതു്. ഗവണ്മെൻറു് ഈ ശക്തിയെ തയ്യാർ ചെയ്യേട്ടതാകുന്നു. സർവ്വജ

നങ്ങളൊക്കൂടി വോട്ടു കൊടുക്കുമ്പോൾ ആ കൃത്യം നിർവ്വഹിക്കപ്പെടുന്നു. ഗവണ്മെൻറ് ഇങ്ങനെ ജനങ്ങളിൽനിന്നും സമ്പാദിക്കുന്ന ശക്തി അനേകം ആളുകളിലോ, ചില ആളുകളിലോ, ഒരാളിൽ മാത്രമോ കേന്ദ്രീകരിക്കാവുന്നതാകുന്നു. ഗവണ്മെൻറിൻെറ ശക്തിയെ വിഭജിക്കുകയെന്നേ ഇതിനത്ഥമുള്ളു. ഗവ്ണ്മെൻറിനു ജനാധിപത്യസ്വഭാവമുണ്ടാകുന്നതുകൊണ്ടു്, അതു് പൊതു താല്പര്യങ്ങളെ വിശദീകരിക്കാൻതന്നെ ഉപയോഗപ്പെടും. ഈ പുതിയ ശക്തി രാജവാഴ്ച്ചയെയും, ജന്മിപ്രഭുത്വത്തെയും രാഷ്ട്രീയ പ്രവത്തനത്തിൽ വെല്ലുവിളിക്കുന്നു. പൊതുജനപ്രാതിനിധ്യമെന്നും ഡിമോക്രസിയെന്നും അറിയപ്പെടുന്ന സിദ്ധാന്തം ഇങ്ങനെ സ്പഷ്ടമായി നിർവ്വഹിക്കപ്പെട്ടു. ജനാധിപത്യഭരണത്തിനു്, ഒരു ഭരണഘടന ആവശ്യമാണു്. ഗവണ്മെൻറല്ല, ജനങ്ങളാണു് പരമാധികാരവും, നിത്യതയുമുള്ളതെന്നു് റൂസോ തെളിയിച്ചു. ജനങ്ങൾക്കു് ഇഷ്ടംപോലെ ഗവണ്മെൻറിനെ നിയന്ത്രിക്കാം. പള്ളികൾക്കു് ഗവണ്മെൻറിൻെറ മുകളിൽ അധികാരമില്ല. യഥാത്ഥപള്ളിയും മതവും ഗവണ്മെൻറിൻെറ വിദ്യാലയങ്ങളായിരിക്കുമെന്നദ്ദേഹം സിദ്ധാന്തിച്ചു. ഭയക്കേണ്ട ഈശ്വരൻ പൊതുജനാഭിപ്രായവുമാണു്. പൗരന്മാർ സഹോദരന്മാരും നല്ല അയൽപക്കക്കാരുമായി ജീവിക്കുകയാണാവശ്യം. അന്യോന്യബഹുമാനം ആവശ്യമാണു്. തുല്യമായ അവകാശവാദങ്ങൾ, മററുള്ളവക്കുമുണ്ടായിരിക്കും. ഒരേ സമുദായത്തിൻെറവകയാണു് എല്ലായംഗങ്ങളും. സാമൂഹ്യസംഘടനകളെ മനുഷ്യൻസൃഷ്ടിക്കുന്നു. അതു് തങ്ങളുടെ അവകാ

ശങ്ങളെ ആക്രമണത്തിൽനിന്നും രക്ഷിക്കാനുള്ള കോട്ടയായിട്ടാണു്. സ്വകാര്യസ്വത്തിൽ, തുല്യരല്ലാത്ത പൌരന്മാരുടെ രാജ്യം നന്നാവുകയില്ലെന്നദ്ദേഹം ദീർഘദർശനം ചെയ്തു. അതു പൊതുതാല്പര്യത്തിനാപത്തുമാകുന്നു. സാമൂഹ്യസംഘടനകളുടെ അഭാവം, നിയമത്തെ ലംഘിക്കുന്നതിനും ദുർവ്വികാരങ്ങളെ വളർത്തുന്നതിനും ശ്രമിക്കുന്നതാണു്. ചീത്തസംഘടനകൾ നിയന്ത്രണമില്ലാതാകുമ്പോൾ നല്ലവ, അതിനെ ഉണ്ടാക്കുന്നു. ഗവണ്മെന്റിനും മറ്റൊരു ഗവണ്മെന്റിനും മാത്രമല്ല, മനുഷ്യവർഗ്ഗത്തിനെല്ലാം കൂടി ഒരു അദൃശ്യമായ ഐക്യമുണ്ടു്. സ്വതന്ത്രഗവണ്മെന്റു് ദേശീയതാല്പര്യങ്ങളെ രക്ഷിക്കുന്നതാകുന്നു. എല്ലാ മനുഷ്യർക്കുംകൂടി ഒരു ഗവണ്മെന്റുണ്ടാകണമെന്നു് റൂസോ പ്രാർത്ഥിക്കുന്നു. അതിനുവേണ്ടി മനുഷ്യർ രക്തംകൊണ്ടുള്ള ആററിൽ കൂടി നീന്തിച്ചെല്ലണമെന്നാണു് അദ്ദേഹം വിചാരിക്കുന്നതു്. അദ്ദേഹത്തിന്റെ തത്വചിന്തയുടെ പ്രതിധ്വനി താഴെയുള്ള വാചകത്തിൽനിന്നു വ്യക്തമാകും.

"General will is the most just-the voice of the people is-in fact-the voice of god."

ഗവണ്മെന്റിന്റെ മർദ്ദനം ജനങ്ങൾ പൊറുക്കുകയില്ലെന്നു റൂസോ പറഞ്ഞു. ജനങ്ങൾ ഈ അനീതിയ്ക്കെതിരായി യുദ്ധം ചെയ്യുകയും, മരിക്കയും, അതിനെച്ചവിട്ടിത്താഴ്ത്തുകയും ചെയ്യുമത്രേ. വോട്ടിംഗ് പൊതുതാല്പര്യത്തെ വർദ്ധിപ്പിക്കുമെന്നും, അതുകൊണ്ടു് കൂടുതൽ ജനസംഖ്യയ്ക്കു് കൂടുതൽ നന്മ വരുമെന്നും അദ്ദേഹം പ്രവചിച്ചു. റൂസോയുടെ തത്വങ്ങൾ പിന്നെ ഹിഗെൽ(Hegel)വിക

സിപ്പിച്ചു. ഫാസിസ്ററുകൾ അതിന്റെ പിൽക്കാലത്തു രൂപം മാററി, തങ്ങളുടേതാക്കാൻ ശ്രമിച്ചു.

---

## മനുഷ്യാവകാശങ്ങൾ

1789-ൽ ഫ്രഞ്ചു് വിപ്ലവം നടത്തിയ ജനസഭ മനുഷ്യന്റെ മൗലികാവകാശങ്ങളെ ചരിത്രത്തിൽ ഒരു പ്രമാണരേഖയെന്നവണ്ണം പ്രഖ്യാപിക്കയുണ്ടായി. അസംബ്ളിയിൽ ചിലർ അടിസ്ഥാനാവകാശങ്ങളെ ക്രോഡീകരിക്കേണ്ടെന്നുതന്നെ വാദിച്ചു. പക്ഷേ ഭൂരിപക്ഷം ഇതിനെ ഫ്രഞ്ചുഭരണക്രമ നിയമാവലിയുടെ ഒരു ഭാഗമായംഗീകരിക്കാൻ തീർച്ചയാക്കി. അല്പകാലത്തിനുമുമ്പു് അമേരിക്കൻ റിപ്പബ്ളിക്ക് ഒരു സ്വതന്ത്രരാജ്യമായിക്കഴിഞ്ഞതാണു്. അവിടെ ഒരു പുതിയജനകീയഗവമെൻറു് നിയമിക്കപ്പെട്ടു. ജാർജ്ജ് രാജാവിന്റെ ഇംഗ്ലണ്ടിൽ നിന്നുമുള്ള മോചനം എന്നാണു് ഈ രാഷ്ട്രീയപരിണാമത്തെ നിർവചിച്ചതു്. ഒരു പുതിയ വ്യവസ്ഥിതിയെന്നു് തിട്ടമായി അതിനെ ആചരിക്കാവുന്നതല്ല. എങ്കിലും എഡ്മണ്ഡ് ബക്ക് ആഗ്രഹിച്ചപോലെ പുരാതന നിയമങ്ങളും മരിച്ചവരുടെ തീരുമാനങ്ങളും ആധുനികബുദ്ധിമാന്മാരുടെ യുക്തിയെയും-ജീവിച്ചിരിക്കുന്നവരുടെ താല്പര്യങ്ങളെയും വെല്ലുവിളിക്കുന്ന രീതിയല്ല. രാജ്യം രാജാവിന്റെ വകയായ ഒരു സാധനമെന്ന ചിന്താഗതി നശിപ്പിക്കപ്പെട്ടു. രാജാ

വിന്റെ മകനു് പിൻതുടർച്ചാവകാശവുമില്ല. ഭൂതകാലത്തെ തെററായ ബോധങ്ങൾ തിരുത്തുവാൻ തുടങ്ങി.

ഫ്രഞ്ചു് അസംബ്ളി—എല്ലാ മനുഷ്യനും തുല്യരാണെന്നും അവർക്ക തുല്യമായി അനുഭവിക്കാൻ യോഗ്യതയുണ്ടെന്നും ശുപാർശചെയ്തു. കാലാവസ്ഥയിൽ മാററംവരുന്നപോലെ ഈ പ്രസ്താവന മനുഷ്യരുടെ ചിന്താമണ്ഡലത്തിൽ വലിയ കോളിളക്കമുണ്ടാക്കി. ദേശീയമായ ഉന്നതി എല്ലാപൗരന്മാക്കും ഒന്നുപോലായി വിധിക്കയാണുണ്ടായതു്. പഴയലോകം-അതിന്റെ സൂര്യൻ അമേരിക്കയിലും ഫ്രാൻസിലും അസ്തമിച്ചുകൊണ്ടിരുന്നു. രാജാക്കന്മാരുടെയും ഭൂസ്വത്തുടമസ്ഥന്മാരായ ജന്മിമാരുടെയും കച്ചവടക്കാരുടെയും പ്രഭു ഭരണസമ്പ്രദായം ഒന്നടങ്കം ഞെട്ടി. രാഷ്ട്രീയമായി കത്തകാവകാശവും ഉദ്യോഗങ്ങളും സിദ്ധിച്ചു വന്ന കലീനകുഡുംബങ്ങളുടെ പ്രൗഢി മന്ദിച്ചു. അദ്ധ്വാനിക്കുന്ന കൃഷിക്കാരെയും തൊഴിലാളികളെയും കാളയും കലപ്പയുംപോലെ അടിമ ഉപകരണങ്ങളായി സൂക്ഷിച്ചുകൊണ്ടുള്ള സാമ്പത്തികവും ദേശീയവുമായ മേധാവിത്വം ഉലഞ്ഞു. അമേരിക്കയിൽ വെളുത്ത യൂറോപ്യനും കറുത്ത നീഗ്രോയും ഓരോ വോട്ടവകാശം കിട്ടുമെന്നു കാത്തുനിന്നു. എന്നാൽ പിൽക്കാലത്തു് ജഫേർസന്റെ സാഹിത്യശൈലി കൊണ്ടർത്ഥമാക്കിയിട്ടുള്ള നന്മകളൊന്നും രാഷ്ട്രീയവേദിയിൽ സംഭവിച്ചില്ലെന്നുള്ളതു പരമാർത്ഥമാകുന്നു. യൂറോപ്പിൽ ഒരു പരീക്ഷണംകൂടി നടന്നു. ഫ്രഞ്ചുവിപ്ലവം ആവത്തിച്ചു് ഉറപ്പിച്ചു ചോദിച്ചതു് അവസരസമത്വത്തെയാണു്. ഏതായാലും അധികാരം ജനങ്ങൾക്കു്—അതായതു്

പൗരന്മാക്ക്-എന്നു് വ്യക്തമാക്കപ്പെട്ടതോടെ പ്രതിനിധി കളെ തിരഞ്ഞെടുക്കുന്ന ഏർപ്പാട് നിലവിൽ എത്തി. നിയമങ്ങൾ അതിനനുകൂലമായി മാററിയെഴുതി. പൊതുജനാഭിപ്രായമെന്നതു് രാജാവിന്റെ കിരീടത്തിനു മുകളിൽ തൂക്കുവാൻ റൂസ്സോയും താമസ്പെയിനും ശ്രമിച്ചു. ഭൂരിപക്ഷം ജനങ്ങൾ അംഗീകരിച്ച ആളുകൾ അസംബ്ളിയിൽ സ്ഥലംപിടിച്ചു. പക്ഷേ ജനങ്ങൾ നേരിട്ടല്ല ഗവണ്മെൻറു ഫയലുകൾ പരിശോധിച്ചതു്. തത്വപരമായും ഇതു് പാർലിമെൻററി ജനാധിപത്യം അവരോധിക്കാനുതകി.

അധികാരം ജനങ്ങൾക്കു്
മനുഷ്യർക്ക് അവകാശസമത്വം
തിരഞ്ഞെടുക്കപ്പെട്ട ഭരണകൂടം.

ഇതു് രാജാവിനെതിരായ ത്രിമുഖാക്രമണപദ്ധതി തയ്യാറാക്കി. ബൈബിളിലും മറെറങ്ങും തന്നെ നാട്ടുവാഴികൾക്കു് പ്രത്യേകം ദിവ്യമായ അധികാരങ്ങൾ നൽകിയതായിട്ടറിവില്ല. ഉണ്ടെങ്കിൽ തന്നെ അതിനുശേഷം ജനിച്ച തലമുറ ആ കരാറു് അപ്പടി വോട്ടിനിട്ടു് അംഗീകരിക്കണമെന്നുമില്ല. ഭരണത്തിന്റെ സ്റ്റാൻഡാർഡു് നിശ്ചയിക്കുന്നതു് സാധാരണക്കാരനായിത്തീർന്നു ന്യൂനപക്ഷമായ പ്രമാണിവർഗ്ഗത്തിന്റെ മാത്രമായ നന്മ പൊതുനന്മയ്ക്കു വിരുദ്ധമാകുമ്പോൾ അതിനെ നിന്ദിക്കേണ്ടതാണെന്നു ബോധ്യപ്പെട്ടു. ഇതെല്ലാം ഫ്റഞ്ചു് വീക്ഷണകോണത്തിൽ നിന്നാണു് നിരൂപണം ചെയ്യുന്നതു്. സാമൂഹ്യമായ ഒരു കരാർ (Social contract) വ്യക്തികൾക്ക് തമ്മിലുണ്ടാക

മ്പോൾ സമുദായം ഉയരുമെന്നാണ് റൂസോ സൂചിപ്പിച്ചതു്.

അവകാശ-സമത്വത്തിന്റെ നിദാനമായിക്കരുതുന്നതു മനുഷ്യർ ജനനാൽ തന്നെ സ്വാതന്ത്ര്യരും തുല്യരുമാണെന്നതിൽ നിന്നാണു്. പ്രതാപങ്ങളും അപദാനങ്ങളുമെല്ലാം പിന്നെ വ്യക്തികളുടെ പ്രവൃത്തികൊണ്ടു വന്നുചേരുന്നതേയുള്ളു. വ്യത്യാസത്തെക്കാൾ മനുഷ്യർക്കു് യോജിച്ചുതീരുവാനുള്ള പ്രശ്നങ്ങളാണധികം. ഒരു ജനാധിപത്യരാഷ്ട്രം പൊതുതാല്പര്യത്തിനുവേണ്ടിയാണു് സ്ഥാപിക്കപ്പെട്ടിട്ടുള്ളതു്. ഗവർമ്മെൻറധികാരത്തിനു് ഒരിക്കലും മനുഷ്യൻെറ സ്വാഭാവികമായുള്ള സമത്വവാദത്തിൻെറ മുകളിൽകുതിരകയറാൻ ന്യായമില്ല. സ്ഥിതിസമത്വംനിർമ്മലമായനീതിപുസ്തകമാകുന്നു. അതു് മനുഷ്യചരിത്രത്തിലൂടെ സമ്മതിക്കപ്പെട്ടിരിക്കുന്നു. ചില ആളുകൾക്കമാത്രം സുഖങ്ങളും മററും കൂടുതൽ അനുഭവിക്കാനുള്ള അട്ടിപ്പേറവകാശങ്ങളും പിൻതുടർച്ചാധികാരങ്ങളുമുണ്ടെന്നതു്, മനുഷ്യൻെറ കഴിവുകളുടെ നേരേയുള്ള ഒരു ചോദ്യമാണു്. അതുകൊണ്ടു് അവസാനത്തെ ഉത്തരം നൽകുവാനുള്ള ചുമതല ജനകീയാഭിപ്രായത്തിനാണെന്നു തീർച്ചയാക്കി. മർദ്ദനത്തെ ചെറുക്കേണ്ടതു് രക്ഷയ്ക്കും സാഹോദര്യം പാലിക്കേണ്ടതിനും ആവശ്യമായി. അതുകൊണ്ടു് ഈ അടിസ്ഥാനതത്വങ്ങളെ ചവിട്ടിത്തേയ്ക്കുന്ന, ആക്രമിക്കുന്ന, ഏതു ഗവർമ്മെൻറും-ആ സ്ഥാനം അർഹിക്കുന്നതല്ലാ. നിയമത്തെ രാജ്യത്തിൻെറ രക്ഷകർത്താവാക്കി ഉയർത്തി. ചരിത്രം കൈമാറിക്കൊടുത്തിട്ടുള്ളതും, കാലം ആദരിച്ചുപോന്നതുമായ,

പ്രത്യേകഘട്ടങ്ങളിൽ പുതുക്കിയെടുത്തിട്ടുള്ള മാനുഷികമൂല്യ
ങ്ങൾ പരിഹരിക്കപ്പെട്ടു. ഭൂരിപക്ഷത്തിനു് ദൂഷ്യം ചെയ്യു
ന്ന കൃത്യങ്ങൾമാത്രം തടയേണ്ടതാണെന്നു വ്യാഖ്യാനിച്ചു.

"Law is the expression of the general will-all the citizens have the right to participate through the representatives in its making" പൊതുജനാഭിപ്രായമാണു് അംഗീകരിക്കപ്പെട്ട നീതിന്യായകോടതി. അതിന്റെ രൂപം നിർണ്ണയിക്കുന്നതിൽ, എല്ലാ പൗരന്മാർക്കും ചുമതലയുണ്ടു്. മനുഷ്യർ അവർക്കുവേണ്ട ചട്ടങ്ങളെ സ്വയം തയ്യാറാക്കുന്നു. ഇതു് ഒരു അടിത്തറ പണിയുന്ന ഏർപ്പാടാകുന്നു. ഗവന്മെന്റു് പൗരന്മാരുടെ മുകളിലല്ല. നേരെമറിച്ചു് പൗരന്മാരുടെ സൃഷ്ടിയാണു് ആ സംഘടന. ജനങ്ങളുടെ വിശ്വാസമാർജ്ജിച്ച പൗരൻ മാത്രമാണു് ജഡ്ജിയാകുന്നതു്.

അഃപ്പ്രാൾ വിചാരണ കൂടാതെ ധിക്കാരമായ അറസ്റ്റു ചെയ്യുകയോ, തടങ്കലിൽവയ്ക്കുകയോ ചെയ്യുന്നതു് ദേശീയമര്യാദയ്ക്കുവിരുദ്ധമാണു്. ജനങ്ങൾ സമ്മതിച്ചു് എഴുതിസൂക്ഷിച്ചിട്ടുള്ള നീതി വകുപ്പുകളനുസരിച്ചേ-ഏതൊരാളെയും കുറ്റക്കാരനായി ശിക്ഷിക്കാവൂ. ജയിലിനകത്തുവച്ചു്-പോലീസുകാരനിഷ്ടംപോലെ തല്ലുകയോ-കൊല്ലുകയോ, കാര്യമില്ലാതെ അസഭ്യം പറയുകയോ ചെയ്യുന്ന, മാതൃകസ്വീകാര്യമല്ല. വോട്ടവകാശമുള്ളപൗരനെ അറസ്റ്റു ചെയ്യുന്നതു്, കോടതിയിൽ ഹാജരാക്കുവാൻ മാത്രമാകുന്നു. അതായതു് കുറ്റം എഴുതിയ ചീട്ടുകാണിക്കാതെ, ജനാധിപത്യമുള്ള രാജ്യത്തു് ആരുടെയും പേരിൽഗവണ്മെന്റു

നടപടിയെടുത്തുകൂടാത്തതാകുന്നു. അതുകൊണ്ടു് ഡിററൻഷൻ നിശിതമായി വിമർശിക്കപ്പെടേണ്ടുന്ന ഒരു പഴയ ഏർപ്പാടാണു്. ഇതു് പഴയ രാജാക്കന്മാർ വ്യക്തിപരമായ വിരോധമുള്ള ആളുകളെ, കാരാഗൃഹഗുഹകളിലിട്ടു രഹസ്യമായി നശിപ്പിക്കാനുപയോഗിച്ചമാർഗ്ഗമാണു്.

ജനങ്ങളാണു് നീതിയുടെയും സമാധാനത്തിന്റെയും ഉത്തരവാദിത്തമുണ്ടു്. കോടതികൾ കീഴ്ഘടകങ്ങൾ മാത്രമാകുന്നു. എഴുതുവാനും പ്രസംഗിക്കാനും പ്രസിദ്ധീകരിക്കാനും എല്ലാവർക്കും സ്വാതന്ത്ര്യമുണ്ടു്. ഇവയെ നിയന്ത്രിക്കുന്നതിനു് ജനകീയാന്വേഷണ സമിതികൾക്കേ പാടുള്ളൂ.

ഫ്രെഞ്ചു് വിപ്ലവക്കാർ പട്ടാളത്തെയും പോലീസിനെയും ആവശ്യപ്പെട്ടതു് പുതിയ ജനാധിപത്യ സമ്പ്രദായത്തെ രക്ഷിക്കാനാണു്. ഒരു രാജാവിന്റെയോ, പ്രഭുകാധിപതിയുടെയോ, അരിസ്റ്റക്രാറ്റായ പ്രഭുവിന്റെയോ കിങ്കരന്മാരായിട്ടല്ല-ജനങ്ങളുടെ സേവകന്മാരായിട്ടാണു്. സായുധസേനതിരഞ്ഞെടുക്കപ്പെട്ട അസംബ്ളിമെമ്പന്മാരുടെ കീഴിൽ പണിയെടുക്കേണ്ടതാകുന്നു.

ജനങ്ങളുടെയോ അവരുടെ പ്രതിനിധികളുടെയോ സമ്മതം കൂടാതെ കരംഈടാക്കിക്കൂടാത്തതാണു്. സായുധശക്തികളെ തീററാൻവേണ്ടിമാത്രമല്ല പൊതു നന്മയ്ക്കും കൂടിയായിരുന്നു.

അടുത്തതായി ഭൂമിജനങ്ങൾക്കാണെന്ന 17-ാമത്തെ വകുപ്പ് അംഗീകരിച്ചു. Property being a sacred and inviolable right no one can be deprived of it" ഭൂസ്വത്തു് ദിവ്യമായ മനുഷ്യാവകാശമാണു്. ആ അവകാ

ശത്തിൽ നിന്നും ഒരാളെയും ഒഴിച്ചുനിറുത്താവുന്നതല്ല. നഷ്ടപരിഹാരംകൂടാതെ രാജാവിൽനിന്നും, നാട്ടുവാഴിപ്രഭുക്കളായ ജന്മികളിൽനിന്നും-പ്രാചീന പുരോഹിതസംഘങ്ങളിൽ നിന്നും ഭൂമിയെടുത്തു് കൃഷിക്കാൎക്കു വിതരണം ചെയ്യുകയായിരുന്നു ഉദ്ദേശിക്കപ്പെട്ടതു്. ജന്മിതപരമായ വൎഗ്ഗഭേദങ്ങളും, കൈക്കൂലിയും അഴിമതിയും, പ്രത്യേകാവകാശ വാദങ്ങളും ഉന്മൂലനാശം ചെയ്യുവാനും സാദ്ധ്യമാണു്. വ്യവസായികൾ-ജന്മിയായ പുരോഹിതനും മാത്രമല്ല, സാധാരണക്കാരനും ഭൂമിവിദ്യമായ ഒരവകാശമായിത്തോന്നി. പാരീസിന്റെ മതിലിനുപുറത്തുള്ള എല്ലാപൗരന്മാരും സ്വാതന്ത്ര്യം തുല്യതമാണെന്നു് ജന്മനാ സ്ഥാപിക്കപ്പെട്ടതുകൊണ്ടു്, എല്ലാവൎക്കും തുല്യമായി ഭൂമിചോദിക്കാവുന്നതായിരുന്നത്രേ. പാരീസിന്റെ മതിലിനകത്തുള്ള നാഷനൽ അസംബ്ലിയാണിതു്. പരസ്യപ്പെടുത്തിയതു്. അന്യായമായി അറസ്റ്റുചെയ്യുകയോ, വിചാരണകൂടാതെ ശിക്ഷിക്കയോ, ജനസമ്മതമില്ലാതെ കരം വൎദ്ധിപ്പിക്കുകയോ, പുതിയകരം ഏൎപ്പെടുത്തുകയോ ചെയ്യുന്നതു് വലിയ പാതകമായി കണക്കാക്കപ്പെട്ടു. അനാഥക്കുട്ടികളെ വളൎത്തിയെടുക്കുക, സാധുക്കളായ പട്ടിണിക്കാൎക്കു് ദുരിതനിവാരണം സംഘടിപ്പിക്കുക, തൊഴിലാളികൾക്കു ശരീരാരോഗ്യമുള്ളവൎക്കും വേണ്ടത്രതൊഴിൽ നേടിക്കൊടുക്കുക, എല്ലാം അദ്ധ്വാനിക്കാനുള്ള സ്വാതന്ത്ര്യമായി ഫ്രഞ്ചു ഭരണഘടനയിൽ പതിഞ്ഞു. ആ പ്രമാണം എല്ലാ ജനങ്ങളുടെയും കൂട്ടസ്വത്തായിരുന്നു.

രാജാവിൻെറ നകത്തിൽനിന്നും, അവകാശങ്ങൾ നേടിയവരാണ് പൗരന്മാർ എന്ന് വിളിക്കപ്പെട്ടതു. അതിനുമുമ്പ് അവർ പ്രജകളായിരുന്നു. പൗരന്മാക്ക് വർഗ്ഗവ്യത്യാസം അഭിലഷണീയമായിരുന്നില്ല. പക്ഷേ ഫ്രഞ്ചു ഭരണഘടന സ്ത്രീകൾക്ക് വോട്ടവകാശം നൽകിയില്ല. മാത്രമല്ല, 25 വയസ്സിനു താഴെയുള്ളവക്ക് ഭരണത്തിൽ പങ്കില്ലായിരുന്നു. ഒരു വീടില്ലാത്ത ഏതുളിനും, ഏതെങ്കിലും ഒരു കരം കൊടുക്കാത്തവനും, മൂന്നു ദിവസ (three days labour)ത്തെ പ്രയത്നക്കൂലിയെങ്കിലും, ഗവണ്മെൻറിനു നൽകാത്തവക്കും വോട്ടവകാശംഇല്ല. അതായതു് അവർ ഗവണ്മെൻറുമായി യാതൊരുകരാറിലും ഒപ്പുവയ്ക്കാതെ കഴിയുകയായിരുന്നു. വാസ്തവത്തിൽ ഈ ഒട്ടവിലത്തെ വകുപ്പ്, ജന്മികൾക്കും പഴയ ഭൂസ്വത്തുടമകൾക്കും, വ്യവസായികൾക്കും മാത്രം അധികാരങ്ങൾ ക്ലിപ്തപ്പെടുത്തുകയും, അടിമകളായകൂലിവേലക്കാരെ ഭരണയന്ത്രത്തിനു പുറത്തു നിറുത്തിനും ഇടയാക്കി. കച്ചവടക്കാർക്കും, കണ്ട്റാക്റ്റർമാക്കും തങ്ങളുടെ കയ്യിൽ വോട്ടവകാശം ഒരു കുത്തകയുമായിത്തീർന്നു. ഇതിൻെറ ഫലമായി വളരെയധികംപേക്ക് പൗരത്വം നഷ്ടപ്പെട്ടു. 1793-ൽ വോട്ടചെയ്യാനുള്ള വയസ്സ് 21-ആയി കുറച്ചു. പക്ഷേനെപ്പോളിയൻ പുതുക്കിയഭരണഘടന പൗരന്മാരെ പ്രത്യക്ഷമായും പരോക്ഷമായും രണ്ടു വിഭാഗക്കാരാക്കി. സ്ത്രീക്കുമാത്രമല്ല, പുരുഷനും പുരുഷനും തമ്മിലുള്ള അടിസ്ഥാനാവകാശസന്ധികളും-സഖ്യങ്ങളും പോലും തേഞ്ഞുതീന്നു. ഏതായാലും ഗവണ്മെൻറു രാഷ്ട്രത്തിലെ സാമ്പത്തിക ജീവിതത്തിൽ വലിയ പരിണാമ

ങ്ങൾ ഉണ്ടാക്കിയില്ല, ഫ്റഞ്ചുവിപ്ലവതത്വങ്ങൾ നെപ്പോ ളിയൻെറ പ്രതി വിപ്ലവയുദ്ധങ്ങളിൽ കുരുങ്ങിപ്പോയി. ജന തയിൽ വലിയൊരുഭാഗം പ്രമാണിവൎഗ്ഗത്തിൻെറ ചൂഷണ ത്തിനക്രമേണ വിധേയരായി. 1789-വെറും ഒരുവെല്ലുവി ളിയായി മാത്രം ചരിത്രപുസ്തകത്തിൽ ശേഷിച്ചു. റഷ്യയിൽ പിന്നെ സംഭവിച്ചപോലെ ഫ്റഞ്ചുമാന്ധലിൽ ഒരു ലോക വിപ്ലവം നയിക്കുവാൻ നേതാക്കന്മാർ തന്നെയുണ്ടായിരു ന്നില്ല. നെപ്പോളിയൻെറ പട്ടാളവിജയം ഫ്റഞ്ചുരാജ്യ ത്തെ വീണ്ടും, സാമ്രാജ്യമേധാവിത്വത്തിലേക്ക തള്ളി. ആകർഷണീയമായ സ്വാതന്ത്ര്യം-സമത്വം, സാഹോദര്യ മെന്ന മുദ്രാവാക്യം, വിദേശങ്ങൾ കീഴടക്കുവാനുള്ള ഇടപെ ടൽ സമരത്തിൻെറ കാലാവസ്ഥയിൽ തന്നുത്തു പോയി.

---

## അധികാരം ജനങ്ങൾക്ക്

ജാൺലാക്ക്(John Loeke) 1688-ൽ ഇംഗ്ലണ്ടിൽ സംഭവിച്ച വിപ്ലവത്തെ ഉയൎത്തിപ്പിടിച്ചു. അവിടെ അ ധികാരപ്രമത്തമായ രാജവാഴ്ചക്കെതിരായി അദ്ദേഹം പ്രചരണം ആരംഭിച്ചു. അദ്ദേഹം ഹാബ്സിനെ എതി ർത്തു. രാജാവു് ഒരു സൂക്ഷിപ്പുകാരൻ(trustee)മാത്രമാണെ ന്നും, രാജാവു് നിയമത്തിന വിധേയനാകകൊണ്ടു്, കരാർ ലംഘിച്ചുവനെ, സിംഹാസനത്തിൽനിന്നു് താഴെയിറ ക്കേണ്ടതു് വളരെ ശരിയാണെന്നു് വ്യാഖ്യാനിച്ചു. ലാക്കി ൻെറ സമുദായത്തിൽ, ആരുംതന്നെ സാധാരണനിയമങ്ങ

ളിൽ നിന്നും വിമുക്തരല്ല. ഗവണ്മെൻറിനാണ് പരമാധികാരമുള്ളതു്. ജനങ്ങളുടെ അസംബ്ളിപോലും നിയമത്തെ അനുസരിച്ചേ മതിയാവൂ. ഗവണ്മെൻറ് എന്നതു് മനുഷ്യസമുദായത്തെ മുഴുവൻ ഉൾപ്പെടുത്തുന്നില്ല. അതുകൊണ്ടു്, സമുദായത്തെ ശിഥിലമാക്കാതെ തന്നെ,ഗവണ്മെൻറിൽ മാററങ്ങൾ വരുത്താവുന്നതാകുന്നു. നിയമങ്ങൾ മനുഷ്യൻ അധിവസിക്കുന്ന ഭൂമിശാസ്ത്രപരമായും, സാമ്പത്തികമായുമുള്ള ദേശീയജീവിതത്തെ അനുസരിച്ചാകുന്നു. ഹോബ്സ്, സമുദായത്തിനും (Society) ഗവണ്മെൻറി State)നും തമ്മിൽ വ്യത്യാസം കൊടുത്തില്ല. നേരെമറിച്ചു്, ലോക്ക് ദേശീയഗവണ്മെൻറിനെ ഊന്നിപ്പറയുന്നു. ജനങ്ങളുടെ ആഗ്രഹമനുസരിച്ച് ഗവണ്മെൻറുകളെ മാററാൻ സാദ്ധ്യമാണെന്നും അഭിപ്രായപ്പെട്ടു. ഈ രണ്ടു കാര്യങ്ങളിലും ഹോബ്സ് തെററായി ധരിച്ചു. ലോക്ക് ശരിക്കു വിജയപൂർവം വ്യവച്ഛേദിച്ചു. ഗവണ്മെൻറ് ജനങ്ങളുടെ പ്രാതിനിധ്യമുള്ളതാകുന്നു. ഗവണ്മെൻറ് അതിൻെറ ഉദ്ദേശത്തെ പാലിക്കാത്തപ്പോൾ അതു് സ്വാഭാവികമായി തകരുന്നു. മനുഷ്യർ തുല്യരും സ്വതന്ത്രരുമാണെന്നതാണ് പ്രകൃതിതത്വം. പ്രകൃതിതത്വങ്ങളെ, പ്രായോഗികമാക്കാൻ വേണ്ടി മാത്രമാണ് ഗവണ്മെൻറ് സ്ഥാപിച്ചിട്ടുള്ളതു്. അല്ലാതെ അവയെ എതിർക്കാനല്ല. സ്വാതന്ത്ര്യം പാലിക്കുക, ആരോഗ്യം നിലനിറുത്തുക, സമ്പത്തു ഉല്പാദിപ്പിക്കുക, ജീവിതം ഫലപ്രദമായി നയിക്കുക, ഇതെല്ലാം, ഗവണ്മെൻറിൻെറ ശ്രദ്ധയിൽ വരേണ്ടതാണ്. അങ്ങനെ വ്യക്തിയും ഗവണ്മെൻറുമായുള്ള ബന്ധം വ്യവസ്ഥചെയ്തി

ക്കനം. The government exists and governs by the consent and good will of the people എന്ന മുദ്രാവാക്യം അദ്ദേഹം അംഗീകരിച്ചു. ജനങ്ങളുടെ സമ്മതത്തിലും അംഗീകാരത്തിലുമാണു് ഗവണ്മെൻറിൻെറ വളർച്ച തന്നെ ഉറപ്പിച്ചിട്ടുള്ളതെങ്കിൽ, മനുഷ്യാവകാശങ്ങളെ മാനിക്കാത്ത ഭരണാധികാരിക്കവിടെ സ്ഥാനമില്ല. ഗവണ്മെൻറു് നിയമത്തെ ഭേദിച്ചാൽ ജനങ്ങൾ അതിനെ പിഴുതുമാററി മറെറാന്നിനെ അവിടെ പ്രതിഷ്ഠിക്കും.

ഇങ്ങനെ ഗവണ്മെൻറു് പ്രാതിനിധ്യമുള്ളതായിരിക്കും. പരിപൂർണ്ണ രാജവാഴ്ചയ്ക്കു് അത്രത്തോളം പൊതുപ്രാതിനിധ്യം ഉണ്ടായിരിക്കുന്നതല്ല. പ്രഭുക്കന്മാരുടെ ഭരണ (Aristocracy)ത്തിനു് ഭൂരിപക്ഷത്തിൻെറ പിൻതുണയുണ്ടാവുക പ്രയാസം. ഭൂരിപക്ഷത്തിനാണു് പ്രാതിനിധ്യാവകാശമുള്ളതു്. അവരുടെ പ്രതിനിധികൾ ഗവണ്മെൻറുനയങ്ങളെ നടപ്പിൽ വരുത്തും. അതുകൊണ്ടു് അത്തരം ഭരണങ്ങൾ ജനാധിപത്യപൂർണ്ണമായിരിക്കാനിടയുണ്ടു്. ജനങ്ങളുടെ തിരഞ്ഞെടുക്കപ്പെട്ട പ്രതിനിധികൾ ഭൂരിപക്ഷം ജനങ്ങളുടെ സങ്കല്പത്തെ ഉൾക്കൊള്ളുന്നു. തിരഞ്ഞെടുക്കപ്പെട്ട ഗവണ്മെൻറു് അതിൻെറ ഉദ്യോഗകാലാവധിവരെ തങ്ങളുടെ ശപഥം നിറവേററാൻ ബാധ്യസ്ഥരാണു്.

അസ്സംബ്ളി ജനങ്ങളെ പ്രതിനിധീകരിക്കുന്നു. പക്ഷേ മന്ത്രിമാരും, എക്സിക്യൂട്ടിവ്വു് അധികാരികളും, പരോക്ഷമായിട്ടു മാത്രമേ ജനങ്ങളെ പ്രതിനിധീകരിക്കുന്നുള്ളു. നിയമത്തെയാണെല്ലാവരും വഴികാട്ടിയായംഗീകരിക്കേണ്ടതു്. പരിതസ്ഥിതികളനുസരിച്ചു് അതു് മാറുന്നു.

പുതിയപരിതസ്ഥിതികളിൽ പുതിയനിയമങ്ങൾ സൃഷ്ടിക്കേണ്ടിവരും. അതുകൊണ്ടു് ജനപ്രതിനിധികളുടെ സഭക്കൂടക്കൂടെ സമ്മേളിച്ചു്, വേണ്ട നിയമാവലി പരിശോധിച്ചംഗീകരിക്കണം. എപ്പോഴും ആഫീസുജോലി നോക്കുന്നതു്, എക്സിക്യൂട്ടിവു് മന്ത്രിമാരോ മററാ ആയിരിക്കും. രാജാക്കന്മാരുടെ ഏകാധിപത്യത്തെക്കാൾ മന്ത്രിഭരണം നല്ല മാർഗ്ഗമാണു്. അതേ സമയം നിയമം സൃഷ്ടിക്കുന്നവർ തന്നെ, അതു നടപ്പിൽ വരുത്തുന്നതു് ആപല്കരമാണു്. പോലീസുകാരനു് മജിസ്ട്രേട്ടിൻെറയും, എം. എൽ. ഏ യുടെയും അധികാരം നൽകിക്കഴിഞ്ഞാൽ ഫാസിസമായി. ജനങ്ങൾ നിയമത്തെരക്ഷിക്കുന്നതിൽ സഹകരിച്ചു്, ഭരണക്കൂടത്തെ മുന്നോട്ടുനയിക്കേണ്ടതാകുന്നു. ഗവണ്മെൻറു് വ്യക്തികളുടെ, അടിസ്ഥാനാവശ്യങ്ങളെ ലംഘിച്ചാൽ വിപ്ലവം ആ ദേശത്തു് ആസന്നമാണു്. ഭൂരിപക്ഷം ആ ആയുധം എപ്പോൾ എടുക്കുന്നുവോ അപ്പോൾ, ഗവണ്മെൻറു് അവിശ്വസിക്കപ്പെടുന്നു. ഭൂരിപക്ഷം എപ്പോഴും നല്ലതു് മാത്രമേ ആഗ്രഹിക്കുകയുള്ളുവോ, എന്നതു് ചോദ്യവിഷയമേ അല്ലാത്തതാകുന്നു.

ലോക്കു് അധികാരം ജനങ്ങളുടെ കയ്യിലേക്കുമാററി. ശക്തിയുടെ ആസ്ഥാനകേന്ദ്രമതാകുന്നു. ഭൂരിപക്ഷം അവരുടെ ബലം ഗവണ്മെൻറിലേക്കു സംക്രമിപ്പിക്കുന്നതേയുള്ളു. അങ്ങനെ വ്യക്തികൾ ഗവണ്മെൻറിൻെറ ഉള്ളടക്കമായി ശേഷിക്കുന്നു. ഭൂരിപക്ഷത്തിൻെറ പ്രതീക്ഷയ്ക്കെതിരായ നിയമനിർമ്മാണം ഉണ്ടാകുമ്പോൾ, ജനങ്ങൾ, തങ്ങൾനൽകിയ പ്രാതിനിധ്യശക്തി ഗവണ്മെൻറിൽനിന്നും

പിൻവലിക്കുന്നു. ലോക്കിന്റെ Treatises of government എന്ന പുസ്തകം ദിവ്യമായ രാജകീയാധികാര (devine doctrine of right of kings) ത്തെ അധിക്ഷേപിക്കയും 1688-ലെ ജനകീയ വിപ്ലവത്തിനു കയ്യടിച്ചു് വിജയം നേരുകയുംചെയ്യുന്നു. ആ പുസ്തകം 1690-ൽ പ്രസിദ്ധപ്പെടുത്തി. ഈ കൃതിയുടെ ഉദ്ദേശം പാവനമായി ഇന്നും ഇംഗ്ലീഷുകാർ കരുതുന്നു. ലോക്കു് പറഞ്ഞു,

"A government is not free to do as it pleases ...the law of external nature stands as an essential rule to all men—ligislatures as well"

അപ്പോൾ ഗവണ്മെൻറിനു് താന്തോന്നിവിധമായി യാതൊന്നും ചെയ്തുകൂട- നിയമം സാധാരണക്കാർക്കു മാത്രമല്ല, നിയമം ഉണ്ടാക്കുന്ന എം. എൽ. എമാർക്കും, ഒരു നിയന്ത്രണമായി നില്ക്കുന്നു. അങ്ങനെ ജനങ്ങളിൽ രാഷ്ട്രീയ ബോധത്തിന്റെ അജയ്യ ശക്തിയെ അരക്കിട്ടുറപ്പിക്കുവാൻ ലോക്കു ആവുംവിധം ശ്രമിച്ചു.

---

## പടിഞ്ഞാറൻ ജനാധിപത്യം

യുദ്ധകാലത്തു് - അരിമുതലായ ആഹാരപദാർത്ഥങ്ങളുടെ ക്ഷാമം വരിക സാധാരണമാണു്. അപ്പോൾസാധനങ്ങളുടെ വിലകൂടിപ്പോകുന്നു. ജനങ്ങൾകഷ്ടപ്പെട്ടു. അവർ കുറഞ്ഞവിലയ്ക്കുദ്രവ്യങ്ങൾ കിട്ടുന്നവ്യാപാരശാലകൾതിരക്കിപ്പോയി. അവർക്കു് കുറഞ്ഞവിലയ്ക്കു് പഞ്ചസാരവേണ്ടി

യിരുന്നു. ഒരു സ്ഥലത്തു നിരക്കിൽതാണവിലയ്ക്കു് പഞ്ചസാരവില്ക്കുന്നുവെന്നുകേട്ടാൽ ജനങ്ങൾ ഒററക്കെട്ടായി അങ്ങോട്ടുപോവുകയായി. ഇങ്ങനെ സാമൂഹ്യപരിതസ്ഥിതികൾ വികസിക്കുമ്പോൾ രാഷ്ട്രീയശക്തിയായ ഗവണ്മെൻറ് നടപടികൾ എടുത്തു്-സാമ്പത്തികമായ നിയന്ത്രണവും-സാമ്പത്തികപരിഷ്കാരവും ചെയ്യേണ്ടതു് അത്യാവശ്യമായിത്തീരുന്നു.

ഇങ്ങനെ സാമ്പത്തികനിയന്ത്രണം ഗവണ്മെൻറിൻെറപരമമായ ഒരുകടമയായിത്തന്നെ ആധുനികലോകം കരുതുന്നു. മനുഷ്യരുടെഉദ്ദേശങ്ങളെ തന്നെ വിഭജിച്ചിരിക്കുന്നതു് സാമ്പത്തി കോപാധികളെ അടിസ്ഥാനമാക്കിയാണു്. അതിന്മേലാണു് ചരിത്രവും സാമ്പത്തിക ഘട്ടങ്ങളുമായി ബന്ധപ്പെട്ടുന്നതു്.

ഇംഗ്ലണ്ടു്, അമേരിക്ക, ഇൻഡ്യ തുടങ്ങിയ ഏതുരാജ്യങ്ങളിലും—ഗവണ്മെൻറുകൾ, സാമ്പത്തിക മണ്ഡലത്തിൽകൈവച്ചു്, നിയന്ത്രണ നിയമങ്ങൾ പാസാക്കിയതായി കാണാവുന്നതാണു്. ഈ ചുമതലയിൽ നിന്നും ഓടിമറയാൻ ഭരണകൂടത്തിനു കഴിയുകയില്ല. വ്യക്തികളുടെ സാമ്പത്തിക പ്രവർത്തനങ്ങളെസാരമായിതടയേണ്ട ഘട്ടങ്ങളും അപൂർവ്വമല്ല. ഇങ്ങനെ മുതലാളിമാരുടെ അനാവശ്യമായ സാമ്പത്തികസ്വാതന്ത്ര്യത്തെ തടയുന്നതിനാണു്-ഫാക്ടറി നിയമങ്ങൾ (factory acts) പാസാക്കപ്പെട്ടതു്. ട്രേഡ് ബോർഡു് ആക്ററു് തുടങ്ങിയ മററു സാമ്പത്തിക പരിഷ്കാരങ്ങൾ വ്യക്തിമേന്മയെ അടിസ്ഥാനപ്പെടുത്തിയുള്ള ബൂർഷ്വാജനാധിപത്യത്തിൻെറ പോരായ്മയായിഗണിച്ചു

വന്നു. 19-ാംനൂററാണ്ടിന്റെ ആരംഭത്തിൽതന്നെ ഇത്തരം രാഷ്ട്രീയപ്രശ്നങ്ങൾ സജീവമായി ഉദിച്ചു. സാമ്പത്തികമായി വ്യക്തികളുടെ അനാവശ്യസ്വാതന്ത്ര്യം-കടിഞ്ഞാണിട്ടുപിടിക്കാതെ വിട്ടുകൊടുത്താൽ ആപത്താണെന്നു കണ്ടു മാഞ്ചസ്റ്ററിലെയും-അമേരിക്കയിലെയും-മുതലാളികൾക്ക്-തങ്ങളുടെ വർഗ്ഗതാല്പര്യത്തെയല്ലാതെ-മനുഷ്യരുടെയാകെ നന്മയെ വ്യക്തികളെന്നനിലയിൽ മാനിക്കാൻകഴിഞ്ഞില്ല. അവസരസമത്വം സൃഷ്ടിക്കേണ്ടജനാധിപത്യഗവണ്മെൻറിനു്-സാമ്പത്തികമായ ഉച്ചനീചത്വങ്ങളെവച്ചുപുലർത്തുക പ്രയാസമായി. അങ്ങനെ ചുരുക്കംചില ആളുകൾ ബഹുലക്ഷം ആളുകളുടെ സമ്പത്തിനെ ചൂഷണംചെയ്തു. ജനസമുദായത്തിൽ ഭൂരിപക്ഷംലജ്ജാകരമായവണ്ണം, ഗവണ്മെൻറു നടപടികൊണ്ടു് സാമ്പത്തികരക്ഷലഭിക്കേണ്ടവരായി മാറി. സാമ്പത്തികപരിഷ്കാരനിയമങ്ങൾ-നിയമസഭകൾ പാസാക്കേണ്ടതു് ഒരു ദൈനംദിന തത്വമായി സ്വീകരിക്കപ്പെട്ടു. ഫാക്ടറിആക്റ്റുകൾ, ട്രേഡ്ബോർഡു്നിയമങ്ങൾ, വ്യാപാരശാലകളിലെവേലസമയത്തെക്കുറിച്ചുള്ള വകുപ്പുകൾ, എല്ലാം ജനസമുദായത്തിൽ ഭൂരിപക്ഷത്തിന്റെ സൗകര്യത്തെ കരുതിയാണു് നിർമ്മിക്കപ്പെട്ടതു്. ചിലർഭൂരിപക്ഷം ആളുകളുടെ നന്മയെ അപകടപ്പെടുത്തി. അങ്ങനെ പൊതുജനങ്ങൾക്കു വരാവുന്ന ആപത്തിൽനിന്നു് അവരെ രക്ഷിക്കേണ്ടതു് ഗവണ്മെൻറിനു് അത്യന്താപേക്ഷിതമായി വന്നു.

അപ്പോൾ, രാഷ്ട്രീയകാര്യം, സാമ്പത്തിക കാര്യങ്ങളിൽനിന്നും വേർപെടുത്താവുന്നതല്ല. വ്യക്തികളുടെ സ്വാ

ത്തിക സ്വാതന്ത്ര്യം-സമൂഹത്തിന്റെ സാമ്പത്തിക സ്വാതന്ത്ര്യത്തിനു വിഘാതമായിക്കൂടാ. ഗവണ്മെന്റ് ജനതയുടെ മുഴുവൻ താല്പര്യത്തിനുവേണ്ടി നിയന്ത്രണം ഉണ്ടാകുന്നു. ഭരണക്രമം അങ്ങനെ പരിശുദ്ധമായ സാമ്പത്തികോദ്ദേശങ്ങളുള്ള സംഘടനയാകുന്നു. ദീർഘവീക്ഷണശക്തി അത്യന്താപേക്ഷിതമായിരിക്കുന്നു. ഇങ്ങനെ ഗവണ്മെന്റിന്റെ വ്യാപ്തിവർദ്ധിച്ച് വികസിക്കയാണ്.

എന്നാൽ ഇന്നും അമേരിക്കതുടങ്ങിയ രാജ്യങ്ങളിൽ വ്യക്തിസ്വാതന്ത്ര്യം ഗവണ്മെന്റ്. അതിപാവനമായി കരുതുന്നു. ഇത് മുതലാളിമാർക്ക്- മററുള്ള അധ്വാനിക്കുന്നവരെ ചൂഷണം ചെയ്യാനുള്ള കുത്തകയായി പുരുങ്ങിയിട്ടുണ്ട്. മുതലാളിമാരെ സഹായിക്കാൻ വേണ്ടി അമേരിക്കയിൽ പൊതുരക്ഷാനിയമം-നിലവിലുണ്ട്. അത് രാഷ്ട്രീയപ്പാർട്ടിയുള്ള ഉട്ടുപ്പുകാർ പണിയെടുക്കുന്നവർ ഉപയോഗിക്കാതെ തടയുന്നുണ്ട്. പണിമുടക്കിനു പ്രേരിപ്പിക്കുന്നത് രാജ്യദ്രോഹനിയമത്തിലൊന്നായിഗണിക്കപ്പെടുന്നു. ട്രെയിഡ് യൂണിയൻ തൎക്കങ്ങളിൽ മുതലാളിയ്ക്കു അനുകൂലമായി സാധാരണവിധികൾ വരികയുള്ളു എന്നൊരു പരാതി നിലവിലുണ്ട്. അടിയന്തിരാധികാര നിയമങ്ങൾ- ഉദ്യോഗസ്ഥരഹസ്യ (official secret act) നിയമങ്ങൾ ഇവയുടെ സ്വഭാവത്തെപ്പററി ജെ. എസ്സ്. മിൽ (J. S. Mill) വളരെ പ്രതിപാദിക്കുന്നുണ്ട്. ഈ നിയമങ്ങൾകൊണ്ട്- പാശ്ചാത്യജനാധിപത്യവാദികൾക്ക് തൊഴിലാളികളെയും അവരുടെ അഭിപ്രായങ്ങളെയും അമർത്തുവാൻ കഴിഞ്ഞു. ക്രിമിനൽ പുള്ളികളല്ലാത്തവരെയും അറസ്റ്റു ചെയ്യാൻ

പോലീസുകാർക്കു അധികാരം കിട്ടി. ജനാധിപത്യത്തി ന്റെപേരിൽ പട്ടാളക്കാരും മേലുദ്യോഗസ്ഥന്മാരും, പല അഴിമതികളും നടത്തി.

ജനാധിപത്യരാഷ്ട്രങ്ങൾ-ഓരോവ്യക്തിയും ഇന്ന ഇന്ന സാമ്പത്തികപ്രവൎത്തനങ്ങൾ ചെയ്തു ഉപജീവിക്കണ മെന്നു നിർബ്ബന്ധിക്കുന്നില്ല. എന്നാൽ ഓരോ ആളും മററു പൌരന്മാരുടെ മുകളിൽ വാണിജ്യപരമായും-വ്യാവസായി കമായും മേധാവിത്വംപാടില്ലാത്തതാണു്. ഒരു മനുഷ്യനു സ്വന്തം ജീവിതചര്യ്യതിരഞ്ഞെടുക്കുന്നതിൽ സ്വാതന്ത്ര്യ മില്ലാതെയല്ല ഗവണ്മെൻറു് അതു് നിയന്ത്രിക്കയും സഹാ യിക്കയും മാത്രമാണു് ചെയ്യുന്നതു്. അധ്വാനിക്കുന്നവരെ നിയമംസൃഷ്ടിച്ചുരക്ഷിക്കുക ഒരു യോഗക്ഷേമരാജ്യത്തിന്റെ കീഴിൽ ആവശ്യമാകുന്നു.

പശ്ചാത്യയൂറോപ്പിലെ മിതവാദിസോഷ്യലിസ്ററു കൾ മുതലാളിത്തം-നന്മയുടെ മധ്യത്തുതിന്മയെ സൃഷ്ടിക്കു ന്നതായി പരാതിപ്പെട്ടു. മുതലാളിത്ത സാമൂഹ്യവ്യവസ്ഥിതി, ദുഷ്യം ചെയ്യുന്നതാകയാൽ, അതിനെ റഷ്യയിലെ സോവി യററു് മാതൃകയിലുള്ള മറെറാന്നുകൊണ്ടു്, മാററി സൃഷ്ടിക്ക ണമെന്നു വാദിക്കുന്നവരും ചുരുക്കമല്ല. വ്യക്തിസമൂഹത്തെ ദ്രോഹിക്കുന്ന ക്യാപ്പിററലിസത്തെ കളഞ്ഞിട്ടു് സോഷ്യ ലിസം വരുത്തുകയാണുഉദ്ദേശം. മുതലാളിത്തത്തിന്റെതാ യ കിടമത്സരം (competition) സമുദായത്തിൽ അസാന്നെ ക്യത്തെയും ദുഷ്ടഫലങ്ങളെയും ഉല്പാദിപ്പിക്കുന്നു.

അഭിപ്രായ സ്വാതന്ത്ര്യവും-രാഷ്ട്രീയസ്വാതന്ത്ര്യവും- സാമ്പത്തികാനുകൂല്യങ്ങൾ നേടാമെന്നാണു് ചില തത്വ

ചിന്തകന്മാർ പറയുന്നതു്. നിയമത്തിന്റെ മുമ്പിൽ മനു
ഷ്യർതുല്യനാണു്. എം. എൽ, എമാരെയും പ്രതിനിധി
കളെയും തിരഞ്ഞെടുക്കുന്നതിലും, പ്രസംഗിക്കാനും, എഴു
താനും വായിക്കാനും, സമമായ സൗകര്യങ്ങളുണ്ടു്. സാമ്പ
ത്തികമായ മാററം വേണമെന്നുള്ളവൎക്കു് സമാധാനപരമാ
യി അവരുടെ അഭിപ്രായങ്ങൾ പ്രസംഗിക്കയോ പ്രചരി
പ്പിക്കയോ ആകാം. പാർലമെൻറിലേക്കു്തിരഞ്ഞെടുക്ക
പ്പെടുന്നവൎക്കു് ആ ആദൎശങ്ങളെപ്രയോഗത്തിൽ വരുത്താ
വുന്നതാകുന്നു. സാമ്പത്തികമാററം വേണമെന്ന അഭിപ്രായ
ക്കാരാണു് കൂടുതൽ ഗവണ്മെൻറിലുള്ളതെങ്കിൽ, അത്ര
ത്തോളം പരിഷ്കാരങ്ങൾ ചെയ്യാം. ഭൂതകാലത്തും ഭാവി
യിലും, ഇത്തരംശ്രമങ്ങൾ അഭികാമ്യമത്രേ. കഴിഞ്ഞ നൂറു
വൎഷങ്ങളായി ഇങ്ങനെ പലനേട്ടങ്ങളും, തൊഴിലാളിക
ൾക്കു് വാദിച്ചു വാങ്ങാൻ കഴിഞ്ഞതായി പറയപ്പെടുന്നു.
പണക്കാരായവൎഗ്ഗക്കാരെ അപേക്ഷിച്ചു് സ്വന്തം നില
അഭിവൃദ്ധിപ്പെടുത്താൻപാവങ്ങൾക്ക സാധിച്ചു. വർദ്ധിച്ച
ആദായനികുതി (income tax) അമിതാദായനികുതി(ex-
cess profit tax) മരണനികുതി(death duty) എസ്റ്റേററു
നികുതി, ഇവ ധനികന്മാരായ പ്രമാണികളിൽ ചുമത്തിയി
ട്ടുണ്ടു്. അതേയവസരംതന്നെ–

വാർദ്ധ്യകാലപെൻഷൻ
തൊഴിലില്ലായ്മ ഇൻഷ്വറൻസ്
ആരോഗ്യഇൻഷ്വറൻസ്
സൗജന്യ വിദ്യാഭ്യാസം
ഗവണ്മെൻറു് സഹായധനങ്ങൾ
സ്കോളർഷിപ്പുകൾ

ഇവ പാവപ്പെട്ടവരുടെ സാമ്പത്തികനിലഉയർത്താൻ നിർമ്മിച്ചതായിരുന്നു. ഇങ്ങനെ, പൗരന്മാരുടെ ആദായമാർഗ്ഗം ഒരു നിരപ്പിലാക്കുവാനുള്ള ശ്രമങ്ങൾ കണ്ടുപിടിക്കപ്പെട്ടു. കെയിൻസ് (keynes) പ്രവചിച്ചതിപ്രകാരമാണ്.

"In hundred years time the standard of life in progressive countries will be between four and eight times as high as it is today"

ഒരു നൂറുകൊല്ലം കഴിയുമ്പോൾ പരിഷ്കൃതരാജ്യങ്ങളിൽ, ഒരു മനുഷ്യന്റെ ജീവിതനിലവാരം, ഇന്നുള്ളതിൽനിന്നു നാലോ, എട്ടോ, ഇരട്ടിയായി വർദ്ധിച്ചേക്കാനെളുപ്പമുണ്ടു്- യുദ്ധമോ, വിപ്ലവമോ, മററുദുരിതങ്ങളോ സംഭവിച്ചില്ലെങ്കിൽ, അതു് തുടർന്നുകൊണ്ടിരിക്കുമത്രെ. വോട്ടുപെട്ടിയുടെ സംസ്കാരം, പശ്ചാത്യജനാധിപത്യവാദികളുടെ വ്യക്തിസ്വാതന്ത്ര്യപരമായ, ഒരു നേട്ടമായി ഗണിക്കപ്പെട്ടു.

തൊഴിലാളിസർവ്വാധിപത്യം വരാതെ, അസംതൃപ്തിക്കനുസരണം പരിഷ്കാരമുണ്ടാക്കുകയാണ് ഇവിടെ പരിഗണിക്കപ്പെടുന്നതു്. അസമത്വങ്ങളെ, പ്രസംഗങ്ങൾ, ലേഖനങ്ങൾ, ഇവമുഖാന്തരം ദൂരീകരിക്കാമത്രേ. ഈ പരിണാമങ്ങൾ വരുത്തുന്നതിനു് പാർലമെൻറിൽ ഭൂരിപക്ഷമുള്ള കക്ഷിക്കുകഴിയും. തിരഞ്ഞെടുപ്പുള്ളതുകൊണ്ടു്, തൊഴിലാളികളുടെ പ്രതിനിധികൾക്കും ഗവണ്മെൻറിൽ വരാവുന്നതാണ്. ഇങ്ങനെ രാഷ്ട്രീയ സ്വാതന്ത്ര്യം സാമ്പത്തികസ്ഥിതിസമത്വത്തിനു്, വിഘാതമാവുകയില്ല. അങ്ങനെ

മിതവാദിത്വം; സോഷ്യലിസത്തിൻെറ ശത്രുവല്ലെന്നുവരുന്നു. ഈ സിദ്ധാന്തത്തിൻെറ പിതാവായ ജെ. എസ്സ്. മിൽ (J. S. Mill) തൻെറ സോഷ്യലിസത്തെ ഇങ്ങനെ ചിത്രീകരിക്കുന്നു.

'The great end of social improvement should be to fit mankind by cultivation for a state of society conbining the greatest personal. Freedom with that just distribution of the fruits of labour''

---

## മാർക്സിസം

1948-ൽ വിരചിക്കപ്പെട്ട കമ്മ്യൂണിസ്റ്റുമാനിഫെസ്റ്റോ ചരിത്രത്തിലെ ഒരു മഹാസംഭവമായിരുന്നു. സാധാരണ പുസ്തകങ്ങൾ വായിക്കുന്നതു് -പണ്ഡിതന്മാരോ വിദ്യാർത്ഥികളോ, ആയിരിക്കും. എന്നാൽ കമ്മ്യൂണിസ്റ്റുമാനിഫെസ്റ്റോ മാത്രം പ്രയോഗത്തിൽ ഒരു വഴികാട്ടിയെന്നവണ്ണം ജീവിക്കുന്നു. അതിനെ അഭിനന്ദിക്കാൻ, ഒന്നോ രണ്ടോ പേർമാത്രമല്ല ഉള്ളതു്. ഫ്റെഞ്ച്, അമേരിക്കൻ ഭരണഘടനകൾ അക്കാലത്തെ സംസ്കാരത്തിൻെറ അളവുകോലുകളായി കണക്കാക്കപ്പെട്ടിട്ടുണ്ടു്. എന്നാൽ അവയെക്കാൾ പ്രായോഗികപ്രവർത്തനങ്ങൾക്കു്, ഒരു പ്രമാണമായിട്ടാണു് കമ്മ്യൂണിസ്റ്റുമാനിഫെസ്റ്റോ സ്ഥിതി ചെയ്യുന്നതു്. പല പ്രമുഖരാജ്യങ്ങളിലെയും നേതാക്കു

ന്മാർ ഇതിൻെറ ആരാധകന്മാരാണ്. അതിൻെറ പ്രചോദനയും സ്വാധീനശക്തിയും ലോകംമുഴുവൻ വ്യാപിക്കുകയാകുന്നു.

1848-ൽ യൂറോപ്പിൽ പല രാജ്യങ്ങളിലും സാമൂഹ്യവിപ്ലവങ്ങൾ നടക്കുകയായിരുന്നു. ജർമ്മൻഭാഷയിലെഴുതിയ ഈ രേഖ വളരെ കുറച്ചു ആളുകൾമാത്രമേ ആ നാട്ടിൽ അന്നു വായിച്ചിരിക്കയുള്ളു. ഫ്റഞ്ചുഭാഷയിൽ തർജ്ജിമ ചെയ്തിട്ടും, അതിനു ഫ്റഞ്ചു സോഷ്യലിസ്റ്റു, തൊഴിലാളിപ്രസ്ഥാനങ്ങളെ വളരെ നിയന്ത്രിക്കാൻ സാധിച്ചില്ല. ത്രെ. 1850-ൽ ഇംഗ്ലണ്ടിൽ ഒരു തർജ്ജിമയിറക്കുകയുണ്ടായി. 1864-ൽ ആദ്യത്തെ തൊഴിലാളികളുടെ അന്തർരാഷ്ട്രീയസംഘടനകൂടി. (first international of the working mens, association) 1871-ൽ പാരീസ് കമ്മ്യൂണിൽ തോൽവി പററിയെങ്കിലും മാർക്സിസം ഒരു രാഷ്ട്രീയശക്തിയായിത്തന്നെ ശേഷിച്ചു. എല്ലാ രാജ്യങ്ങളിലുമുള്ള മാർക്സിസ്റ്റുകൾ, 1880 ൽ സോഷ്യലിസ്റ്റു വീക്ഷണഗതിക്കുവേണ്ടി തിരിഞ്ഞുനോക്കിയതു ഈ ലക്ഷ്യപ്രമാണത്തിലേക്കായിരുന്നു. 1848-ലെ ചരിത്രകാരൻ ഗൗനിക്കാതിരുന്ന ഒരു കാര്യമായിരുന്നു, മാനിഫെസ്റ്റോയുടെ ജനനം. ഓരോ രാജ്യത്തുമുള്ള വ്യക്തികളുടെയും, ചിന്തകന്മാരുടേയും നേതാക്കന്മാരുടെയും മനസ്സിൽ ഈ പുസ്തകം ഒരു സംഘട്ടനം ഉളവാക്കി. മാർക്സിയൻ സോഷ്യലിസത്തിൽനിന്നും പലരും പ്രേരണ സമ്പാദിച്ചു. അതു തൊഴിലാളികൾക്കു ഒരു സംഘടനയും, ഒരു സോഷ്യലിസ്റ്റു പ്രസ്ഥാനവും കെട്ടിപ്പടുക്കാൻ ഉണർവ്വു നൽകി.

1840-ലെ ചരിത്രസ്ഥിതികളെപ്പററി മാർക്സ് മാനിഫെസ്റ്റോയിൽ പ്രതിപാദിച്ചിട്ടുണ്ട്. അതിലെ പ്രതിപാദ്യം, വർഗ്ഗസമരം(class struggle)എന്ന സിദ്ധാന്തമാണ്. പ്രവർത്തിക്കാൻ ഒരു പരിപാടി ആസൂത്രണം ചെയ്യുവാൻ കാത്തിരുന്ന വിപ്ലവസോഷ്യലിസ്റ്റുകളെ ഇതു് സഹായിച്ചു. തൊഴിലാളികളും, ഇടത്തരക്കാരും മാത്രമല്ല, മാർക്സ് ശത്രുക്കളായി ഗണിച്ചവർപോലും, ഈ കലാസൃഷ്ടിയിൽ വിശ്വസിച്ചു. ഇല്ലാത്തവൻെറ വർഗ്ഗത്തിനു് ശോഭനമായ ഒരു ഭാവിചരിത്രമുണ്ടാകുമെന്നു് അതു് പ്രഖ്യാപിച്ചു. ആത്മീയവാദികളെ അതു്, തൊഴിലാളിനേതൃത്വത്തിൽനിന്നും പുറംതള്ളി. രാഷ്ട്രീയരംഗത്തു് ഒരു പുതിയ വിപ്ലവശക്തി പ്രവേശിച്ചു. ഈ മനോഹരമായ, പ്രമാണത്തിൽ വരയിട്ട് അടയാളപ്പെടുത്തിയ വിവരങ്ങളൊന്നും തന്നെയുണ്ടായിരുന്നില്ല. മാർക്സ് ബാൻറുനാദം മുഴക്കി. അദ്ദേഹം യൂറോപ്പിൽ ഉടൻ സംഭവിക്കാൻപോകുന്ന വിപ്ലവത്തെ വിശ്വസിച്ചു. അതിൻെറ രൂപത്തെപ്പററി വീണ്ടും വീണ്ടും എഴുതി. തൊഴിലാളിയുടെ ജീവിതത്തെ അതു് സാരമായി ബാധിക്കുമെന്നു് സൂചനയുണ്ടായിരുന്നു. മാർക്സ് ഏതദ്കാലചരിത്രത്തെ നല്ലവണ്ണം പഠിച്ചു. "the history of all hitherto existing society is the history of class struggles"

ഇതുവരെയുള്ള സാമൂഹ്യചരിത്രം, വർഗ്ഗസമരത്തിൻെറ ചരിത്രമാണെന്നു് മാർക്സ് തൻേറടത്തോടെ വ്യവഹരിച്ചു. ഈ ഒരു വാചകത്തിൽ, അദ്ദേഹം മുതലാളിത്തത്തിനു മുമ്പുള്ള പുരാതനലോകത്തെ മുഴുവനും, മധ്യകാ

ലത്തെ ഗിൽസ് സിസ്റ്റത്തെയും, ജന്മിനാടുവാഴിഭരണത്തെ
യും, ഒന്നായി വിമർശിക്കതന്നെ ചെയ്തു. അദ്ദേഹം തുടർ
ന്നു. മുതലാളിത്തം വർഗ്ഗബന്ധങ്ങളെ ചുരുക്കി. മനുഷ്യസ
മുദായം, രണ്ടു് വ്യക്തമായ, ശത്രുചേരികളായി വിഭജിക്ക
പ്പെടുകയാണു്. ഈ വർഗ്ഗങ്ങൾ, ഉള്ളവനും ഇല്ലാത്ത
വനും, അഭിമുഖമായി നിലകൊള്ളുന്നു.

"the society as a whole is more and more splitting into two great hostile camps into two great classes directly facing each other bourgeoisic and proletariat."

പുതിയ യന്ത്രങ്ങൾ കൈവശമുള്ള വമ്പിച്ച സ്വത്തു
ടമകൾ ചെറിയ മുതലാളികളെ രംഗത്തു നിന്നു് നിഷ്കാ
സനം ചെയ്യുമെന്നു് മാർക്സ് കാത്തിരുന്നു. അവർ താമ
സിയാതെ ഇല്ലാത്തവരുടെ പാളയത്തിലേക്കു് എറിയപ്പെ
ടാതെ നിവൃത്തിയില്ല. ഉല്പാദനം വർദ്ധിച്ചെങ്കിലും ആ
കൃത്യത്തിലേർപ്പെട്ടിരിക്കുന്ന തൊഴിലാളികളുടെ ദുരിത
ങ്ങൾ കൂടിക്കൊണ്ടിരുന്നതേയുള്ളൂ. കൈത്തൊഴിലുകാരുടെ
സ്ഥാനത്തു് യന്ത്രങ്ങൾ നിന്നു. വൈദഗ്ദ്ധ്യമില്ലാത്തവരുടെ
ജോലി ആവശ്യമില്ലാതായി. മനുഷ്യരുടെസ്ഥാനത്തു യന്ത്ര
ങ്ങൾ വന്നതുകൊണ്ടു് കൂലിയുടെനിരക്ക താണു. മൂലധനം
കുന്നുകൂടി. മനുഷ്യർ നശിച്ചു, ചെറിയ ധനികന്മാർകൂടി
സാമ്പത്തികത്തകർച്ചയാൽ തൊഴിലാളി സംഘങ്ങളിൽ
ലയിച്ചു. യന്ത്രങ്ങളെ പരിചരിക്കാൻ സമയം കാത്തുനി
ല്ക്കുന്നവരുടെ സംഖ്യ ഫാക്ടറിയുടെ സമീപത്തു വർദ്ധിച്ചു.
കോടീശ്വരന്മാരുടെ എണ്ണം കുറഞ്ഞുകുറഞ്ഞു വന്നു.

സമകാലീനവർഗ്ഗസമരത്തിന്റെ രീതി ക്യാപ്പിററലിസ്ററു ഉല്പാദനചരിത്രത്തിൽ നിന്നു വ്യക്തമായിരുന്നു. വ്യാവസായികവിപ്ലവത്തോടുകൂടി വൈദ്യുത ശക്തികൊണ്ടു് ഓടിക്കപ്പെട്ട യന്ത്രങ്ങൾ പല കൈത്തൊഴിൽ വർഗ്ഗക്കാരെയും യജമാനന്മാരെയും സ്വത്തില്ലാത്തവരാക്കി പുറം തള്ളിക്കൊണ്ടിരുന്നു. ബാങ്കുകളും മററു പണം വായ്പ സംഘങ്ങളും വമ്പിച്ച ഘടകങ്ങളായി സംഘടിക്കപ്പെട്ടു. പുതിയ യന്ത്രങ്ങൾ പ്രായേണ നടത്തിയതു് താരതമ്യേന പരിശീലനം സിദ്ധിക്കാത്ത സ്ത്രീകളും കുട്ടികളുമാണു്. റയിൽവേയുടെ വികാസം, ജാന്റിന്റെ സ്റ്റാക്കകമ്പനികളുടെ ഉത്ഭവം, ഓഹരി ഏർപ്പാടു് എല്ലാം പ്രത്യേകസ്വഭാവമുള്ളതായിരുന്നു. അവ വ്യവസായത്തെ വർദ്ധിപ്പിച്ചു. നൂൽ, ഖനനം, ലോഹനിർമ്മാണം തുടങ്ങിയ ഏർപ്പാടുകളിൽ ഓഹരിക്കാരുടെ എണ്ണം തിങ്ങി. പലക്കും തുകകൾ നഷ്ടപ്പെട്ടു. പുതിയ ഒരു വ്യവസായ സൈന്യം (Industrial army) രംഗത്തുവന്നു. ചെറിയ ഉടമസ്ഥന്മാരും കച്ചവടശാലക്കാരും കൈത്തൊഴിൽകാരും ഇല്ലാത്തവരുടെ വർഗ്ഗത്തിൽ സ്ഥലംപിടിച്ചു. ഈ കാഴ്ചകളെല്ലാം വരാൻപോകുന്ന വിപ്ലവത്തിന്റെ മുന്നോടിയായിരുന്നു.

തൊഴിലാളികളുടെ വർദ്ധിച്ച ദുരിതങ്ങൾ ഇടത്തരക്കാരുടെ തകർച്ചയും കൈത്തൊഴിലുകാരുടെ നാശവും എല്ലാം പുതിയ സാങ്കേതികയുഗത്തിലെ മത്സരത്തോ (competition) ടൊപ്പം ഉയന്നു. ഇതൊന്നും 1848-ൽ മാർക്സു് സ്വപ്നം കണ്ടതല്ല. ഈ സിദ്ധാന്തം പ്രായോഗികജീവിതത്തിൽ നിന്നും രൂപവല്ക്കരിച്ചു് പരിതഃസ്ഥിതി

കളുടെ മാററങ്ങൾക്കനുസരണം കരുപ്പിടിപ്പിച്ചതാണ്. കമ്മ്യൂണിസ്ററു മാനിഫെസ്റ്റോ മുതലാളിത്തത്തിൻെറ രോഗത്തെപ്പററി അന്വേഷണം നടത്തുന്നു. ബ്രിട്ടനിൽ മാത്രമല്ല മററെല്ലാ രാജ്യങ്ങളിലും മാർക്സിസത്തിൻെറ വ്യാഖ്യാനം അനുഭവത്തിൽ കണ്ടു തുടങ്ങി. മുതലാളിത്തത്തിൽ വേദനാജനകങ്ങളായ വ്യതിയാനങ്ങൾ ഉണ്ടായി. തോട്ടങ്ങളിലും-വൈദ്യുതഫാക്ടററികളിലും ഖനികളിലും കൂലിവീണ്ടും കുറയ്ക്കപ്പെട്ടു.

മാർക്സിൻെറ പ്രവചനം പോലെ തന്നെ-കഷ്ടതകൾ വർദ്ധിച്ചു. ഇടത്തരം സമ്പന്നന്മാർ സ്വത്തില്ലാത്ത തൊഴിലാളികളായി;മാറുന്നകാഴ്ച അന്യാദൃശമായിരുന്നു. പാശ്ചാത്യരാജ്യങ്ങളിലെല്ലാം അതുസംഭവിച്ചു. മുതലാളിത്തം വിഷമഘട്ടത്തെ തരണംചെയ്കയായിരുന്നു. ക്യാപിററലിസത്തിനു സാമ്പത്തികത്തകർച്ചയിൽ നിന്ന് മോചനം ഒരിക്കലും സാധ്യമല്ല. മുതലാളിത്തത്തിൻെറ സ്തംഭനം- ഇടത്തരക്കാർ അതിവേഗത്തിൽ തൊഴിലാളികളായി മാറുന്ന അവസ്ഥ-അധ്വാനിക്കുന്നവരുടെ ദുരിതങ്ങൾ ഇവയെല്ലാം കമ്മ്യൂണിസ്ററുമാനിഫെസ്റ്റോയിലെ തത്വഭാഗങ്ങളായിരുന്നു. ക്യാപിററലിസ്ററുകൾ രാഷ്ട്രീയാധികാരം പിടിച്ചെടുക്കുകയും കൂടുതൽസാമ്പത്തികശക്തിയായി മാറുകയും ചെയ്യപ്പോൾ കഷ്ടപ്പെടുന്നതൊഴിലാളിവർഗ്ഗം ശക്തിവിജയിച്ചെടുക്കാൻ ശ്രമം തുടങ്ങി. ഇതാണ് മാർക്സ് സിദ്ധാന്തിച്ചതു്. അദ്ദേഹംതൊഴിലാളികളെ വിശ്വസിച്ചു. യാതന വർദ്ധിച്ചുവെങ്കിലും- അവരുടെ സംഘടനാശക്തി വർദ്ധിച്ചുകൊണ്ടുതന്നെവന്നു. കൂടുതൽസഹകരണവും അവർ

പ്രദർശിപ്പിച്ചു. ചൂഷണം ചെയ്യപ്പെടുന്ന ഏഷ്യയിലെ കാളനികളിലും റഷ്യയിലും മററുദേശങ്ങളിലും കമ്മ്യൂണിസ്റ്റ് ആശയങ്ങൾ കാട്ടുതീപോലെപടന്നു.

മാനിഫെസ്റ്റോ ലോകത്തിലാകമാനമുള്ള തൊഴിലാളിവർഗ്ഗത്തിന് സമീപിച്ചിരിക്കുന്ന ചരിത്രപ്രധാന്യമർഹിക്കുന്ന സോഷ്യലിസ്ററുവിപ്ലവത്തെക്കുറിച്ചു മുന്നറിയിപ്പുനൽകി. മാനിഫെസ്റ്റോ-മർദ്ദിക്കപ്പെടുന്ന ജനതയ്ക്കു് ഒരു് ആശാകേന്ദ്രമായിത്തീന്നു. ഈശ്വരന്റെ സഹായത്തിനുപകരം-അതു് എന്തൊവാഗ്ദാനങ്ങൾ നടത്തി ഭൗതികവാദത്തിനുപ്രസക്തികൂട്ടി. മാനിഫെസ്റ്റോപ്രത്യക്ഷത്തിലുള്ള അനുഭവങ്ങളെ ചുററുപാടുകളിൽ നിന്നു ചൂണ്ടിക്കാണിച്ചു.

മാർക്സ് ഒരുജമ്മൻകാരനായിരുന്നു. അദ്ദേഹത്തെ സഹായിച്ചതു് ഏംഗൽസാകുന്നു. മാനിഫെസ്റ്റോ ഒരു ചരിത്രരേഖയെന്നനിലയിൽനിന്നും പ്രവത്തിയാരംഭിക്കാനുള്ള ശംഖധ്വനിയായി സ്വീകരിക്കപ്പെട്ടു. യൂറോപ്പിൽമാത്രമല്ല ലോകം മുഴുവൻ വിപ്ലവം ഒരു യാഥാത്ഥ്യമായി ചിത്രീകരിക്കപ്പെട്ടു. ജമ്മനി, ഫ്രാൻസ്, ബ്രിട്ടൻ, ബൽജിയം, ഇററലി, റഷ്യ, അമേരിക്ക, ചൈന, എല്ലാം ഈപരിധിയ്ക്കകത്തായിരുന്നു. യൂറോപ്യൻ വിപ്ലവപ്രസ്ഥാനം തിളച്ചുപൊങ്ങി. മാനിഫെസ്റ്റോ നിലവിലിരിക്കുന്ന ഗവമ്മെൻറുകളെ തല്ലിപ്പൊളിക്കണമെന്നാവശ്യപ്പെട്ടു. ആ സ്ഥലത്തുതന്നെ തൊഴിലാളിവഗ്ഗം ഭരണസ്ഥാപനം ഉയത്തേണ്ടതാണു്. വിപ്ലവം ആദ്യത്തെ കാൽവയ്പുമാത്രമാകുന്നു. ഒരു പുതിയവ്യവസ്ഥിതിയെ അതു് ഉണ്ടാക്കണം. തൊഴി

ലാളിയുടെ സർവ്വാധിപത്യം ഒഴിച്ചുകൂടാത്തതാകുന്നു. ഭര
ണാധികാരിയായിക്കഴിഞ്ഞാൽ തൊഴിലാളിവർഗ്ഗം വേഗം
ഉല്പാദനശക്തിയെ നന്നാക്കുന്നു. ഉള്ളവനും ഇല്ലാത്തവനും
എന്ന വർഗ്ഗവ്യത്യാസങ്ങൾ ക്രമേണ പടിപ്പടിയായി അ
പ്രത്യക്ഷമാകുമെന്നാണ് ധാരണ. പുതിയ ഗവൺമെൻറ്
ഉല്പാദനത്തെ സ്വന്തം കൈയ്യിൽ കേന്ദ്രീകരിക്കുന്നു. ഇതി
ൻെറ അവസാനം ഗവൺമെൻറുതന്നെ അസ്തമിച്ചുകൊള്ളും.
എന്തെന്നാൽ രാഷ്ട്രീയശക്തി-ശരിയായി ഒരു വർഗ്ഗത്തെ
മർദ്ദിക്കാൻ മറെറാരു സംഘടിതവർഗ്ഗം നടത്തുന്ന ശ്രമം
മാത്രമാണ്. ഇത്തരം ഏകവർഗ്ഗമേധാവിത്വമല്ല വർഗ്ഗരഹി
തമായ സാമൂഹ്യവ്യവസ്ഥിതിയാണ് ഉദ്ദേശം. കമ്മ്യൂണി
സ്റ്റ് മാനിഫെസ്റ്റോയുടെ വീക്ഷണഗതിയനുസരിച്ച് എല്ലാ
ഗവൺമെൻറുകളും വർഗ്ഗമേധാവിത്വത്തിൻെറ ഉപകരണ
ങ്ങളായിരുന്നു. തൊഴിലാളിസർവ്വാധിപത്യം മറെറാന്നിനെ
സ്ഥലത്തുനിന്ന് പായിച്ചിട്ട്-അവിടെ ഇരിക്കുന്നുവെന്നേ
യുള്ളൂ. വിപ്ലവം ക്യാപ്പിററലിസ്റ്റ് ഭരണപട്ടക്കൂട്ടിനെ പിഴു
ന്നിട്ട് ഭൂരിപക്ഷമായ തൊഴിലാളികർഷക വിഭാഗങ്ങളുടെ
അധികാരം വീണ്ടെടുക്കുന്നു.

മാനിഫെസ്റ്റോ മററു സമകാലീന സോഷ്യലിസ്ററ്
വിദ്യാമന്ദിരങ്ങളെ വിമർശിക്കുന്നു. നാട്ടുവാഴിസോഷ്യലി
സം ക്രിസ്ത്യൻസോഷ്യലിസം-ഇവയെല്ലാം യാഥാസ്ഥിതി
കശ്രദ്ധാലോചനകളായിരുന്നു. അവ വർഗ്ഗസമരത്തെ നി
ഷേധിച്ചു. തൊഴിലാളിവർഗ്ഗത്തിന് ചരിത്രപരമായ ഒരു
സന്ദേശം നൽകാനുണ്ടെന്നകാര്യവും വിഗണിച്ചു. അവ
യൊന്നും വ്യവസായ വിപ്ലവത്തിൽ നിന്നുണ്ടായപരിത

സ്ഥിതികളെ പരിശോധിച്ചിട്ടില്ല. കമ്മ്യൂണിസം സാർവ്വലൗകികതൊഴിലാളി മണ്ഡലത്തിൻെറ, സംഘടിതശബ്ദമായിരുന്നു. യാഥാസ്ഥിതികസോഷ്യലിസം, ചില പ്രത്യേകവ്യക്തികളുടെ സ്വപ്നങ്ങൾ മാത്രമായി ശേഷിച്ചു. ഉള്ളവനും ഇല്ലാത്തവനും തമ്മിലുള്ള സംഘട്ടനത്തിനിടയ്ക്ക് സ്വപ്നചിന്തകന്മാർക്ക് സ്ഥാനമുണ്ടായിരുന്നില്ല. വർഗ്ഗസമരം പുതിയ വ്യവസ്ഥിതിയുടെ രൂപം നിർണ്ണയിച്ചു. ബഹുജനപിൻതുണയില്ലാതെ, രണ്ടു മൂന്നു വിപ്ലവകാരികൾ ചേർന്നു നടത്തുന്ന ഗൂഢാലോചനകൾ, തോററുപോകുമെന്നും കൂടുതൽ മർദ്ദനത്തെ അതു് ക്ഷണിച്ചു വരുത്തുമെന്നും മാർക്സ് വ്യക്തമാക്കി. വിപ്ളവം നടത്തുന്നതിൻെറ നേതൃത്വം ഏററവും പുരോഗമനസ്വഭാവമുള്ള തൊഴിലാളിസംഘത്തിനാണു്. പിന്നണിവർഗ്ഗങ്ങൾക്കു് അതു് സാദ്ധ്യമല്ല. തൊഴിലാളിവർഗ്ഗത്തിൻേറതല്ലാത്ത നേതാക്കന്മാർക്കു് സംഘടിതശക്തി നശിപ്പിക്കുകയാണു്. കമ്മ്യൂണിസ്ററുകൾക്കു തൊഴിലാളികളിൽനിന്നും വ്യത്യസ്ഥമായ ഒരു പാർട്ടിയില്ല. പക്ഷെ തൊഴിലാളിവർഗ്ഗത്തിൻെറ മുഴുവൻ വിശ്വസ്ഥന്മാരായ, പ്രവർത്തനചതുരന്മാരെയാണു് അവർ രംഗത്തു കൊണ്ടു വരേണ്ടതു്.

കമ്മ്യൂണിസ്ററുപാർട്ടിക്കു് സങ്കല്പപദ്ധതികളൊന്നും പാടില്ല. ചരിത്രപരമായ ഭൗതികവാദം, വർഗ്ഗീയസമരം, ഇവ രണ്ടും ഒരു പ്രത്യേക ചിന്താഗതിയുടെ അടിസ്ഥാനം പാകിയിരുന്നു. പഴയ അപ്രായോഗികമായതിൻെറ സ്ഥാനത്തു് ഒരു പുതിയ സങ്കല്പം നിർമ്മിക്കുകയല്ല, അദ്ദേഹം ചെയ്തതു്. വർഗ്ഗസമരതത്വവും, ചരിത്ര

ത്തിൻെറ നിർണ്ണായകസ്വഭാവവും തൊഴിലാളിഐക്യം അത്യന്താപേക്ഷിതമാക്കിത്തീർത്തു. യാഥാസ്ഥിതികസോഷ്യലിസ്ററുകാം തന്നെ മത്സരിച്ചു് തൊഴിലാളികളെ വിഭജിച്ചു് അന്യോന്യം പങ്കിട്ടെടുത്തു. കമ്മ്യൂണിസ്ററുകളുടെ പരമോദ്ദേശം ഈ തൊഴിലാളിവർഗ്ഗത്തെ ഒന്നടങ്കം ഏകോപിപ്പിക്കുകയാണെന്നു് മാനിഫെസ്റ്റോ പ്രഖ്യാപിച്ചു.

1848-ൽ ഇംഗ്ലണ്ടിൽ ദേശീയവാദികാം, രാജാവിനും ജന്മിമാരായപ്രഭുക്കന്മാക്കുമെതിരായി, ഫ്യൂഡൽ പാരമ്പര്യങ്ങാംക്കെതിരായി,വിപ്ലവമുണ്ടാക്കി. ക്യാപ്പിററലിസ്റ്റുകാം സംഘടിതരായി നിന്നു. ഫാക്ടറികാം യൂറോപ്പിലാകമാനം വർദ്ധിച്ചു. വ്യവസായപരിവത്തനത്തിൻെറ ഫലങ്ങാം കണ്ടുതുടങ്ങി. തൽഫലമായി, തൊഴിലാളികളെ പട്ടണങ്ങളിൽ കൂട്ടംകൂട്ടമായി താമസിക്കാനിടയാക്കി. അതു് ട്രെയിഡ്യൂണിയൻ സംഘടനാബോധത്തെ വളർത്തി. വീണ്ടും ഉല്പാദനം വികസിപ്പിക്കാൻ മുതലാളിത്തത്തിനു പ്രയാസമായിത്തീൻു.

കമ്മ്യൂണിസ്റ്റ്മാനിഫെസ്റ്റോഎഴുതുന്ന കാലത്തു്, യൂറോപ്യൻ രാജ്യങ്ങളിൽ മിക്കവാറും, ഒരു പിടിയാളുകാംക്കു മാത്രമേ വോട്ടവകാശമുണ്ടായിരുന്നുള്ളു. ഗവമെൻറുകളെല്ലാം, മർദ്ദനംനടത്തിക്കൊണ്ടിരുന്നു. സംഘടനകാം ഉണ്ടാക്കുന്നതിനോ, പ്രസംഗിക്കുന്നതിനോ സ്വാതന്ത്ര്യമില്ലായിരുന്നു. തൊഴിലാളികളുടെ ട്രെയിഡ്യൂണിയനുകളെ നിർദ്ദയം, എല്ലാ സ്ഥലങ്ങളിലും അടിച്ചമത്തി. ശരിയായ തൊഴിലാളിപാർട്ടികാം രാജ്യത്തു പ്രതിപക്ഷമായി കണ്ടില്ല.

തൊഴിലാളികളുടെ മഹായോഗങ്ങളെ പോലീസ്, പിരി ച്ചുവിട്ടു. തൊഴിലാളിനേതാക്കന്മാരെ ജയിലിലാക്കുകയോ, ക്രിമിനൽ പുള്ളികളെപ്പോലെ നാടുകടത്തുകയോ ചെയ്തു. വ്യവസ്ഥാപിതമാർഗ്ഗങ്ങളിൽക്കൂടി ഭരണകക്ഷിയായി വി ജയിക്കുവാൻ തൊഴിലാളിയ്ക്കു് നിയമമാർഗ്ഗങ്ങൾതന്നെയി ല്ലായിരുന്നു. ഭൂഗർഭഗൂഢാലോചനകൾ നടത്തുന്നതായി തൊഴിലാളികളെ, മുതലാളികൾ കുററപ്പെടുത്തി. ട്രെയിഡു യൂണിയനുകളെ ഇംഗ്ലണ്ടിൽപോലും അനുവദിച്ചില്ല. കൂലി ക്കൂടുതലിനുവേണ്ടി വാദിക്കുന്നതു് പാതകമായി ആക്ഷേ പിച്ചുവന്നു. തൊഴിലാളിനേതാക്കന്മാർ, അഞ്ചും പത്തും വർഷങ്ങൾ ജയിലിൽ കഴിച്ചുശേഷം മടങ്ങിവന്നു. അവർ ക്കൊന്നുംപാർലമെൻറിൽപോയി കാര്യങ്ങൾ വിജയപൂർവം വാദിക്കാൻ തന്നെ. സൗകര്യങ്ങൾ നൽകപ്പെട്ടില്ല. ബഹു ജനങ്ങളിൽ ഭൂരിപക്ഷമായ, തൊഴിലാളികൾക്കു്, വോട്ടു ചെയ്യാനുള്ള അവകാശംപോലും ഉണ്ടായിരുന്നില്ല. അങ്ങ നെ കമ്മ്യൂണിസ്റ്റുനേതൃത്വത്തിലുള്ള തൊഴിലാളികൾ വി പ്ലവമാർഗ്ഗത്തിലേക്കുതിരിഞ്ഞു. തങ്ങളുടെ ഉദ്ദേശസാദ്ധ്യ ത്തിനു് അവ്യവസ്ഥിതമാർഗ്ഗമല്ലാതെ രക്ഷയില്ലെന്നായി. പക്ഷേ ചില രാജ്യങ്ങളിൽ സംഭവഗതികൾ മാറി. ചില സ്ഥലങ്ങളിൽ സമരം ചെയ്തു തൊഴിലാളികൾ വോട്ടവകാ ശം നേടി. എന്നിട്ടും തൊഴിലാളികൾക്കു് ഗവണ്മെ ൻറിൽ ഒരു പങ്കു സമ്പാദിക്കാനോ സ്വാധീനശക്തിയുപ യോഗിക്കാനോ കഴിഞ്ഞില്ല. ട്രെയിഡുയൂണിയനുകൾ അ പൂർവ്വം രാജ്യങ്ങളിൽ നിയമവിധേയമാക്കപ്പെട്ടു. മുതലാളി മാരോടു്-വൈദ്യസഹായം, കൂലിക്കൂടുതൽ എട്ടുമണിക്കൂർ

വേല, ഇത്തരം അവകാശങ്ങൾ പരസ്യമായി ചോദിക്കാമെന്ന നില വന്നു. ഇംഗ്ലണ്ടിൽ പണിമുടക്കുന്നതു് ന്യായമാണെന്നു അംഗീകരിച്ചു. വോട്ടവകാശം വികസിപ്പിച്ചതോടെ ദുരിതനിവാരണശ്രമങ്ങളും നടന്നു എന്നിട്ടും ഗവണ്മെൻറു് പണ്ടത്തേപ്പോലെ തൊഴിലാളിയുടെ ശത്രുവായിത്തന്നെ പൂർണ്ണമായും പെരുമാറി. റഷ്യയിലും ജർമ്മനിയിലും കിഴക്കൻയൂറോപ്പിലും, അധ്വാനിക്കുന്നവർ നശിക്കാറായി. ചില സോഷ്യലിസ്ററുപാർട്ടികൾ കൂടി സംഗതിവശാൽ, മാർക്സിസം സ്വീകരിച്ചു. അവർ വിപ്ലവത്തെ മാർക്സിൽനിന്നും വ്യത്യസ്ഥമായ നിലയിൽ വ്യാഖ്യാനിക്കാൻ തുടങ്ങി. പാർലമെൻറിൽ ഒരു സീററിനു വേണ്ടി തൊഴിലാളിപാർട്ടികൾ എന്നപേരിൽ ചില സംഘടനകൾ പ്രത്യക്ഷപ്പെട്ടു. പല നല്ല സോഷ്യലിസ്ററുകളും, വിപ്ലവസിദ്ധാന്തങ്ങളിൽ നിന്നു ഓടിമറഞ്ഞുകളഞ്ഞു. ചരിത്രപരമായ ഭൗതികവാദത്തിലും വർഗ്ഗസമരത്തിലും വിശ്വാസം കുറഞ്ഞിട്ടല്ല. അവർ സമാധാനമായി കാത്തിരുന്നാൽ, എന്തെങ്കിലും ലഭിക്കുമെന്നു സമാധാനിച്ചു. വിപ്ലവംകൂടാതെ ഗവണ്മെൻറിനെ, മതപരിവർത്തനം ചെയ്യാമെന്നു തീർച്ചയാക്കി. ഗവണ്മെൻറിനെ നശിക്കയല്ല, തൊഴിലാളിക്കു കൂടി അതിനെ നിയന്ത്രിക്കാൻ കിട്ടിയാൽ മതിയെന്നായി.

ഇന്നു യൂറോപ്പിലും, ലോകത്താകമാനവും, കമ്മ്യൂണിസ്റ്റു പാർട്ടികൾമാത്രമാണു് ശരിയായ മാർക്സിസ്റ്റു് സിദ്ധാന്തത്തെ പ്രചരിപ്പിക്കുന്നതു്. കമ്മ്യൂണിസ്റ്റു പാർട്ടി തൊഴിലാളികൾക്കു മാത്രമല്ല, ഇടത്തരക്കാർക്കു പോലും

ആകർഷണീയമായിത്തോന്നിത്തുടങ്ങിയിട്ടുണ്ടു്. അതു് പാശ്ചാത്യ അമേരിക്കൻ ജനാധിപത്യ സമ്പ്രദായങ്ങളെ ഭയപ്പെടുത്തുകയാണു്. അവസരവാദികളായ ചില സോഷ്യലിസ്റ്റു്കക്ഷിക്കാർ തങ്ങളാണു് കമ്മ്യൂണിസ്റ്റുകാരെക്കാൾ മാർക്സിന്റെ പാഠങ്ങളെ അനുഗമിക്കുന്നതെന്നു് അവകാശപ്പെടുന്നു. പക്ഷെ വിപ്ലവത്തിന്റെ പ്രമാണഗ്രന്ഥമെന്ന നിലയിൽ, കമ്മ്യൂണിസ്റ്റുമാനിഫെസ്റ്റോയെ, അക്ഷരം പ്രതി പ്രയോഗത്തിൽ വരുത്തുന്ന പാർട്ടി, കമ്മ്യൂണിസ്റ്റു പാർട്ടിതന്നെയാണെന്നാണു് പറയേണ്ടതു്. മാർക്സു് ചരിത്രത്തെപ്പററി നൽകിയിട്ടുള്ള വിശദീകരണം, യൂണിവേഴ്സിററി പ്രഫസന്മാർപോലും ആദരപൂർവ്വം സ്വീകരിക്കുന്നുണ്ടു്. മാനിഫെസ്റ്റോ ചിന്തകന്മാരുടെ പാതയിൽ ഒരു വലിയ മൈൽക്കുററിയായി അവശേഷിക്കുന്നു. ഇരുപതാം നൂററാണ്ടിലെ, സാർവ്വലൗകികതൊഴിലാളി വർഗ്ഗത്തിനു്, ആശയരുളുന്ന ഒരു യഥാർത്ഥ സഖാവായിട്ടു്, ഈ പ്രകടനപത്രികയെ കമ്മ്യൂണിസ്റ്റുകാർ കരുതുന്നു.

---

## ഫാസിസം

റോമൻ കത്തോലിക്കാപള്ളിയുടെ സംരക്ഷകന്മാരിൽ ചിലർക്കൂടി, ഭൗതികവാദത്തിനെതിരായ ഫാസിസത്തെ വളരാൻ അനുവദിച്ചിട്ടുണ്ടു്. ഗവണ്മെൻറിനെ ഈശ്വര സാക്ഷാൽകാരമുള്ള ആത്മാവായി കരുതി അതിന്റെ ഇച്ഛകളെ പൂരിപ്പിക്കുകയാണു് ജനങ്ങൾവേണ്ടതു്.

അങ്ങനെ ചെയ്യുമ്പോൾ അവർ സ്വന്തം "മോക്ഷം" നേടു
ന്നു. അങ്ങനെ വ്യക്തി ഭരണക്രമത്തിന്റെ ദാസനായി വി
ധിക്കപ്പെട്ടതാണത്രേ. മൊത്തമായി പറഞ്ഞാൽ അത്തരം
രാജ്യഭരണത്തിൻ കീഴിൽ ജനങ്ങൾ അടിമകളാണു്. ദൈ
വത്തിനെയെന്നവണ്ണം നേതാവിനെ അനുസരിച്ചു മതി
യാവൂ. മുസ്സോളിനി പറയുന്നു:—

"It is the state that educates its children in vertue gives them a consciousness of their mission and welds them in to unity".

ഗവൺമെൻറു് പൗരന്മാരുടെ ആത്മാവാകുന്നു. അതു
കൊണ്ടു് ഗവൺമെൻറു് എന്തു ചെയ്താലും അതു ശരിതന്നെ
യായിരിക്കും. ഹിററ്ലർ എന്തു നിശ്ചയിച്ചാലും അതു്
സനാതനമായ സത്യമായിരിക്കയേ ഉള്ളൂ. അതു് ജർമ്മൻ
രാഷ്ട്രത്തിന്റെ നന്മയുടെ വെളിയാണു്. ഗവൺമെൻറി
ന്റെ ആജ്ഞ, മഹാവിഷ്ണുവിന്റെ നിർദ്ദേശം പോലെ
അനുസരിക്കുക. ഗവൺമെൻറു് അതിൽ അംഗങ്ങളായി
ചേർന്നിട്ടുള്ള കുടുംബങ്ങളുടെയെല്ലാം മുകളിൽ സ്ഥിതിചെ
യ്യുന്നു. അതു് ഒരു ശക്തിയുടെയും കീഴിലല്ല. മുസ്സോളിനി
തുടരുന്നു-

" For facism-the growth of empire is an essential manifestation of strength"

യുദ്ധം ഉണ്ടാകാതിരിക്കണമെങ്കിൽ, ഒരു ഗവൺമെ
ൻറു് മറെറാന്നിനെക്കാൾ ശക്തിസമ്പാദിച്ചതായിരിക്ക
ണം. എതിർക്കുന്ന ശത്രുവിനെ തോല്പിക്കുന്ന രാഷ്ട്രം, ഫാ
സിസ്ററു രാഷ്ട്രമാകുന്നു. അതുകൊണ്ടു് ഫാസിസ്ററു

ഗവണ്മെൻറുകൾ, ഓരോഖണ്ഡങ്ങൾതോറും സാമ്രാജ്യ
ങ്ങൾ സ്ഥാപിക്കയും, കാളനികൾ വികസിപ്പിക്കുകയും
ചെയ്യുന്നതു് ദൈവകല്പിതമായി വിചാരിച്ചു. പൗരൻ
ഭരണകക്ഷിയുടെ വകയാണു്. ഗവണ്മെൻറിനു വേണ്ടി
അമ്മമാർ കുട്ടികളെ പ്രസവിക്കണം. കുട്ടികളെ യുദ്ധത്തി
നയയ്ക്കുന്നതിനെക്കാൾ വലിയ സൽക്കർമ്മം ഒരു സ്ത്രീയ്ക്കു്
ഇല്ലെന്നു ഹിററ്ലർ സിദ്ധാന്തിച്ചു.

"There is no higher privelage for a woman than that of sending her children to war".

ഫാസിസ്ററു് സംഘടനയിലില്ലാത്തവരുമായി, ഒരു
യാത്രപോയിക്കൂടാത്തതാകുന്നു. മററുള്ള പട്ടണങ്ങളിലോ,
ഗ്രാമങ്ങളിലോ ഉള്ളവരുമായി, സ്വകാര്യങ്ങൾ പറഞ്ഞു
പോലുംകൂട. സ്വതന്ത്രതൊഴിലാളികർഷക സംഘടന
കൾ പാടില്ല. ഉള്ളവ ഗവണ്മെൻറിൻെറ ഡിപ്പാർട്ടുമെൻറാ
ധീനത്തിലിരിക്കണം. വ്യക്തികൾക്കുമാത്രമല്ല, സമൂഹ
ത്തിനുപോലും ജനകീയ മര്യാദയെപ്പററി വാദപ്രതിവാദം
ചെയ്യാവുന്നതല്ല. ഫാസിസ്ററു പത്രങ്ങൾ പ്രഖ്യാപിച്ചു.

"We should possess the whole state. There must be no party. No organisation besides our own"

ഭരണകൂടം ഫാസിസ്ററുകളുടെ സ്വത്താകുന്നു. രാ
ഷ്ട്രീയപാർട്ടികളൊന്നും പാടില്ല. തങ്ങളുടെതല്ലാത്ത, സം
ഘടനകൾ അനുവദിക്കപ്പെടുകയില്ല. ഇങ്ങനെ കത്തോലി
ക്കാ ഇററലിയിലെ, ഒരു ഫുട്ബാൾകളിക്കാരുടെ സമാജം
പോലും, ഗവണ്മെൻറിൻെറ ഒരു ശാഖയാകാതെ നിവ

ത്തിയില്ല മററുരാജ്യങ്ങളിലെ ശത്രുക്കളെ തോല്പിക്കയാണു അവിടെയും ദിവ്യമായ ഉദ്ദേശം. സ്വന്തം വൎഗ്ഗത്തിൻെറ മേന്മയെ അങ്ങനെ സ്ഥാപിക്കാവുന്നതാണു്. തോററു പോയാൽ കളിക്കാരെ ഗവണ്മെൻറു്, 25 പവൻ വീതം ശിക്ഷിക്കുന്നതാകുന്നു. തൊഴിലാളികളുടെ ട്രെയിഡ്യൂണിയനുകൾക്കു പ്രവൎത്തനാനുവാദം നിരോധിക്കപ്പെട്ടു. അത്തു് ശരീരത്തിനു പ്രാധാന്യം കൊടുക്കുന്ന ഭൗതികനിയമങ്ങളെപ്പററി ശ്രദ്ധിച്ചതാണു് കാരണം. ജൎമ്മനിയിലും, ഇററാലിയിലും, ഉള്ള കമ്മ്യൂണിസ്ററുകാർ, വിദേശരാജ്യങ്ങളുടെ ഏജൻറന്മാരാണെന്നു പറഞ്ഞു പരസ്യമായിത്തൂക്കിക്കൊല്ലപ്പെട്ടു. ജൂതന്മാരെയും അങ്ങനെ നാടുകടത്തുകയുണ്ടായി. തൊഴിലാളിയ്ക്കു സംഘടനയും പാർട്ടിയും ആവശ്യമില്ല. തങ്ങളല്ലാതെ ദേശീയപാർട്ടികളൊന്നും പാടില്ലെന്നാണു് ഫാസിസ്ററുകൾ വാദിച്ചതു്. മാർക്സിസ്ററുകളും ക്രിസ്തുമതത്തെ നിഷേധിക്കുന്നവരും വിദേശീയ ചാരന്മാരായി ഗണിക്കപ്പെട്ടു., അവരെ ഗവണ്മെൻറിൻെറ ചട്ടക്കൂട്ടിനു പുറത്തുതള്ളി. ജൎമ്മനിയിലുള്ള റോമൻ കത്തോലിക്കർ-പോപ്പിൻെറ ആളുകളാണെന്നയുക്തിയും ഉന്നയിക്കപ്പെട്ടു. ആത്മീയവാദികളിൽ പലരും തന്നെ സംശയിക്കപ്പെട്ടു കഴിഞ്ഞു. ഈ ഫാസിസ്റ്റുകൾ (National socialists) ദേശീയ സോഷ്യലിസ്റ്റുകൾ എന്നപേരു സ്വീകരിച്ചു. യൂണിവേഴ്സിററിയുടെ കീഴിലുള്ള പ്രഫസറന്മാരും ലക്ചറന്മാരും ഗവണ്മെൻറിൻെറ വീക്ഷണഗതി സ്വീകരിക്കേണ്ടതാകുന്നു. സ്കൂളുകളിലെ അദ്ധ്യാപകന്മാരും സ്വതന്ത്രമായ അഭിപ്രായം പറഞ്ഞുകൂടാ. ഫാസിസ്റ്റുകൾ- ഒരു

പ്രത്യേക ജാതിയോ മതമോ ആയിത്തീന്നു. ആ സംഘടനയിലെ മെമ്പറന്മാക്ക മാത്രമേ ഉദ്യോഗം ലഭിക്കുകയുള്ളൂ. ഒരു ജോലികിട്ടിയാൽ അവന്ന് അതു നഷ്ടമാകയുമില്ല. പഠിപ്പിക്കുന്നവർ മാത്രമല്ല വിദ്യാലയങ്ങളിലെ കുട്ടികളും ഫാസിസ്റ്റുകളാവുകതന്നെവേണം. ഇല്ലെങ്കിൽ-അവക്കു യൂണിവേഴ്സിററികാളേജുകളിൽ പ്രവേശനമില്ല. പാഠപുസ്തകങ്ങളെല്ലാം ഫാസിസ്ററ് പരിശീലനത്തിനു മതിയാകുന്നതായിരുന്നു. വിഷയങ്ങാം തിരഞ്ഞെടുക്കാൻ യൂണിവേഴ്സിററിയ്ക്കു പരമാധികാരമില്ല. രാഷ്ട്രീയ നേതൃത്വം അവിടെ കൈ കടത്തി.

ജർമ്മനിയിലും മററും ഈ ക്രമത്തിൽ പരിഷ്കാരങ്ങാം വന്നു. യൂണിവേഴ്സിററികാം പട്ടാളമൈതാനങ്ങാംപോലായി. അതു ഫാസിസ്റ്റുവൎഗ്ഗത്തിലല്ലാത്തവൎക്ക വേണ്ടി തുറന്നിട്ടിരുന്നില്ല. ഒരു മന്ത്രിപാഠപുസ്തകം തിരഞ്ഞെടുത്തു. അദ്ദേഹത്തിന്റെ ഇഷ്ടമനുസരിച്ചു നിയമങ്ങാം ഉണ്ടാക്കപ്പെട്ടു. രാഷ്ട്രീയശാസ്ത്രം- സാമ്പത്തിക പ്രശ്നങ്ങാം ഇവ ഫാസിസത്തെ പ്രചരിപ്പിക്കാൻവേണ്ടിമാത്രം ഉപയോഗിക്കപ്പെട്ടു.

"the scientist is free to search for truck as the state sees it".

ഒരു വൃക്ഷത്തിന്റെ അഗ്രത്തു പുഷ്പങ്ങളെ സൃഷ്ടിക്കുന്നതുപോലെ, സ്കൂളുകളിൽ നിന്നും ആരംഭിച്ച ഏകാധിപത്യത്തിന്റെ പരിശീലനം സൎവ്വകലാശാലയിൽ പൂത്തിയാക്കുകയാണാവശ്യമായി ഗണിക്കപ്പെട്ടതു്. പട്ടാളപരിശീലനം പോലെതന്നെ ക്ലാസ്സുകളിൽ-പത്തുവയസ്സിനു

മുകളിലുള്ള ജൎമ്മൻകുട്ടികൾ പെരുമാറി. സ്കൂൾഫയിനൽ പാസായിക്കഴിഞ്ഞാൽ ഒരു വൎഷം നാസിക്യാമ്പിൽ പ്രവൎത്തിക്കേണ്ടതാണു്. അതിനുശേഷം മാത്രമേ കാളേജിൽ പോകാവൂ. ഇതു് ഒരു മാതൃകയായിവന്നു. രോഗംശമിപ്പിക്കുന്നതിനു മുമ്പു വയറിളക്കുന്നതിനു് ഔഷധം കൊടുക്കുന്നപോലെ ഇതു് രാഷ്ട്രീയമായ നയംമാത്രമാകുന്നു. ഈ ശുപാർശകൾക്കു വിധേയരല്ലാത്ത 1400 നും 1800 നും മദ്ധ്യേയുള്ള അദ്ധ്യാപകന്മാരെ പിരിച്ചയച്ചു. അവൎക്കു് പരീക്ഷായോഗ്യതയും കഴിവുമില്ലാഞ്ഞിട്ടല്ല. പക്ഷേ ഫാസിസ്റ്റു് കക്ഷിയിൽ അംഗത്വം എടുക്കാത്തതു കൊണ്ടാണു്.

കലാകാരന്മാൎക്കും സ്വാതന്ത്ര്യമില്ലായിരുന്നു. ഗവൺമെൻറിൻെറ സ്വപ്നങ്ങളെ-താല്പൎയ്യങ്ങളെ മാത്രമേ പ്രതിപാദിക്കാവൂ. രാഷ്ട്രീയമല്ലാത്ത കല അവിശ്വസിക്കപ്പെട്ടു. വിമൎശനം പാടില്ല. ഗീബൽസിൻെറ പോലീസ്, ജനങ്ങളുടെ താല്പൎയ്യമെന്താണെന്നു് അപ്പോഴപ്പോൾ, സാഹിത്യകാരന്മാൎക്കു താക്കീതു നൽകി. നാഷനൽസോഷ്യലിസ്റ്റു് പാൎട്ടി-ഇത്തരം അക്രമങ്ങളുടെയെല്ലാം കൈത്തിരി പൊക്കിക്കാണിച്ചു. നാട്ടുകാരനായ കൃഷിക്കാരൻ എപ്പോൾ വിളവെടുക്കണമെന്നു്, ലീഡർ പറയണം. താണഉദ്യോഗക്കാർ ആജ്ഞ കാത്തുകിടക്കും. നിയമം എവിടെ സഞ്ചരിക്കണമെന്നും എന്തെല്ലാം വികാരങ്ങൾ പുലൎത്തണമെന്നും ശാസിച്ചു. നാസി എഴുത്തുകാൎക്കു് ഈ ചട്ടക്കൂട്ടിനെ വകവയ്ക്കാതെയാതൊന്നും സംഭാവന ചെയ്തുകൂടാ. മുതലാളികളെയും തൊഴിലാളികളെയും നുകത്തിൽവച്ചു്-സങ്കലിത കാൎപ്പൊറേഷനുകൾ- ഫാസിസത്തെ നാട്ടി. കാൎപ്പൊറേ

ഷൻക്രൂഷി വെട്ടിക്കുറച്ചു. വേലനാമയം വർദ്ധിപ്പിച്ചു. ആഴ്ചയിൽ ഒഴിവുദിവസങ്ങളുടെ എണ്ണം നാമാവശേഷമാക്കി. ഫാക്ടറിയിൽ ആരോഗ്യത്തിനുവേണ്ടി നീക്കിവച്ചിട്ടുള്ള തുകകൾ-സായുധസേനാവ്യയത്തിനായി കൈമാററം ചെയ്തു. ഇത്തരം കാർപ്പൊറേഷൻ സംഘങ്ങളും മററും ഉൾപ്പെടെയുള്ള, എലക്ടോറൽകാളേജിൽനിന്നു് ഫാസിസ്റ്റ സംബ്ളിയിലേക്കു് അംഗങ്ങളെനാമിനേററു ചെയ്തുകൊണ്ടിരുന്നതാഴെയുള്ള ഘടകങ്ങൾതിരഞ്ഞെടുക്കുന്ന ഏർപ്പാടല്ല, മുകളിൽ നിന്നു് ഔദ്യോഗിക നിയമനമാണു സംഭവിച്ചതു്. കാർപ്പൊറേഷൻ സമാജങ്ങളിൽ, അധ്വാനിക്കുന്ന കർഷകതൊഴിലാളികൾക്കു്, അംഗത്വം മിക്കവാറും നിരസിക്കപ്പെട്ടു. സോവിയററു റഷ്യയിൽ നിലവിലുള്ളപോലെ ട്രെയിഡ്യൂണിയനുകളോ മററു സ്വതന്ത്രസംഘങ്ങളോ, ഗവൺമെൻറിൻെറ ഭാഗമായി അധികാരത്തിലെത്തിയില്ല. ഒരു ചാലിൽക്കൂടി വെള്ളമൊഴിക്കുന്നതുപോലെ, മുസ്സോളിനിയുടെ സ്വാത്മലാഭത്തിൻെറ മാർഗ്ഗത്തിൽ രാജ്യം നീങ്ങി. അദ്ദേഹം തുടന്നു. "The fascist state-through the corpor-ative social and educational institutions created by it-influences and reaches every aspect of national life-all the political economic and spiritual forces of the nation."

ഹൃദയത്തിൻെറ ആജ്ഞാവാക്കു കേൾക്കുമ്പോൾ-ഓരോ അംഗങ്ങളും സ്വയം ചലിച്ചുകൊള്ളുന്നതുപോലെ -കാർപ്പൊറേഷനുകൾ ജീവിച്ചു.

ആത്മീയവാദത്തിൻെറ ദുരന്തഫലങ്ങളാണു് ഫാസിസത്തിൽ പ്രകടമാകുന്നതു്. ശക്തിയുള്ളവനാണു് നല്ല

വനെന്നും-മനഃസ്ഥൈര്യമുള്ളവനാണ് ആദർശപൂർണ്ണനായിട്ടുള്ളതെന്നും തോന്നിപ്പോവും. പ്ലേറേറായും അരിസ്റ്റോട്ടലും സൂചിപ്പിച്ചപോലെ-സ്ത്രീയും പുരുഷനും, രണ്ടു ഭിന്ന വർഗ്ഗങ്ങളാണെന്ന് വിഭജിച്ചിട്ടുണ്ട്. പുരുഷനെ ഗവർമെൻറായും, സ്ത്രീയെ ഭരിക്കപ്പെടുന്ന അടിമയായും ചിത്രീകരിക്കുന്നവരുണ്ട്. എന്നാൽ ഇററാലിയൻ ഫാസിസം,ബലവാന്മാരായ പ്രഭുക്കന്മാരെ സൃഷ്ടിച്ചു. അവർ നയിച്ചു. മററുള്ളവർ പിൻതുടൎന്നു. നല്ല ഗുണമുള്ളവരെ അധികാരത്തിൽ വരുത്തുക, എന്ന പ്ലേറേറായുടെ സിദ്ധാന്തത്തെയാണ് നാഷനൽസോഷ്യലിസ്റ്റുകൾ, ശരിവയ്ക്കുന്നതു്. ഇങ്ങനെ സമ്പത്തിൽ പ്രമാണികളും പ്രമുഖന്മാരുമായവൎക്ക് ഗവർമെൻറിൽ റിക്രൂട്ട്മെൻറ് ലഭിച്ചു. ഇങ്ങനെ മേലാളന്മാരുടെ വർഗ്ഗത്തിലുള്ളവരെ, അധികാരികൾ നാമിനേററു ചെയ്തു. സ്ഥാനമാനങ്ങൾ കാര്യമായി സ്വാധീനത ചെലുത്തി. പ്ലേറേറായുടെ രക്ഷകർത്താക്കന്മാരുടെ, നില പുനഃ പരിശോധന ചെയ്യപ്പെട്ടു. അദ്ദേഹത്തിൻെറ ചിന്തകന്മാരുടെ സ്ഥാനത്തു് ഹിററ്ലറും-സഹയാത്രക്കാരും അണിനിരന്നു. നീററ്ഷ്ച്(Nietzch)പ്രഖ്യാപിക്കയാണ്:-

"We are to determine who among the cityzens of the community are capable of interpreting the moral law who are fit to exercise power"

ഈ അടിസ്ഥാനത്തിൽ വിജ്ഞാനം ചുരുക്കം ചില ആളുകളുടെ കുത്തകാവകാശമാകുന്നു. ഭൂരിപക്ഷം വരുന്ന ജനങ്ങൾക്കു ഭരണത്തിൽ യാതൊരുത്തരവാദവുമില്ല.

"rulers are those in a community who possess power."

കയ്യൂക്കുള്ളവൻ കാര്യക്കാരനെന്ന നിഗമനത്തിലാണ് ഫാസിസ്സം ചെന്നെത്തിയതു്. നീസ്ചിൻെറ (Nietzch)പാദഗതിയാണതു്. അദ്ദേഹം തൻെറ നേതാക്കന്മാരെ നിർവചിച്ചു. അതിനു പ്ലേറ്റോയെ കൂട്ടുപിടിക്കാതിരുന്നില്ല. ഭരിക്കാൻ ഈശ്വരൻ വിധിച്ചതു് ഒരു പ്രത്യേകവർഗ്ഗത്തെയാണെന്നു്, സംഗ്രഹിക്കപ്പെട്ടു. കഴിവുള്ളവനും, ബലവാനും ഭീരുക്കളുടെ മുകളിൽ അധികാരം വിജയകരമായി പ്രയോഗിക്കണമത്രെ.

നാസികൾ ഒരുപ്രമാണിവർഗ്ഗത്തെ(superior class) ജനിപ്പിക്കാൻ കൃത്രിമമായ മാർഗ്ഗങ്ങൾതന്നെ തുടരുന്നു. പ്രബലവർഗ്ഗവും, പ്രബലവർഗ്ഗവും തമ്മിൽ വിവാഹം ചെയ്യണമെന്നുള്ളതു് നിർബ്ബന്ധമാണു്. നല്ല ആരോഗ്യമുള്ള ആളുകൾക്കു് ഗവൺമെൻറു ചിലവിൽ, കലകളും തൊഴിലുകളും പഠിക്കുന്നതിനും വിവാഹം നടത്തുന്നതിനും വകുപ്പുകളുണ്ടായിരുന്നു. അങ്ങനെ വളർത്തുന്നവരുടെ കൂട്ടത്തിൽ സുന്ദരികളായ സ്ത്രീകളുമുണ്ടു്. അവരുടെ ഭാവി, നാസികാലാൾപ്പടയിലോ, വിമാനസേനയിലോ അംഗങ്ങളായവരെ കല്യാണം കഴിക്കുകയാകുന്നു. ഭർത്താക്കന്മാരെ തിരഞ്ഞെടുക്കുന്നതു് അപാരമായ ശരീരശേഷിയുടെ അടിസ്ഥാനത്തിൽ മാത്രമാണു്. വളരെ സൂക്ഷ്മമായി തിരഞ്ഞെടുക്കപ്പെട്ട ഭാര്യമാരുമായി അവർ കുട്ടികളെ ഉല്പാദിപ്പിക്കുന്നു. അങ്ങനെയുള്ള സന്തതികളെ പ്രത്യേകപരിസരങ്ങളിൽ വളർത്തുന്നു. പുതിയവർഗ്ഗത്തിൻെറ ബീജങ്ങളെ സൃഷ്ടിക്കാൻ ഇതു് പര്യാപ്തമാകുമെന്നാണു് പ്രതീക്ഷ.

"The husbands are to be chosen for the superb physique and the aim is to mate them carefully to chosen wives whose offsprings must be born and brought up under ideal conditions. In this manner it is hoped to create the nucleus of the new race".

പ്ലേറ്റോയും ഇതുപോലെ പ്രത്യേകമായി, ഭരിക്കുന്ന വൎഗ്ഗത്തിന് പരിശീലനം (training) വേണമെന്നു പറഞ്ഞിട്ടുണ്ട്. നേതാക്കന്മാൎക്കു ധീരതയും യോഗ്യതയും അത്യന്താപേക്ഷിതമായി ഗണിച്ചു. നീസ്ച് (Neitzch) സൂചിപ്പിക്കുന്നതു്-രാജ്യത്തു സമാധാനവും സുരക്ഷിതാവസ്ഥയും ദുഷ്കരമാണെന്നാകുന്നു. പ്രയാസങ്ങളും വേദനയും വീരകൃത്യങ്ങളും കൊണ്ടു നിൎമ്മിച്ച യുദ്ധം കൂടുതൽ ശക്തിയെ സംഘടിപ്പിക്കുമെന്നു്. യുദ്ധം ഒരു മത്സരരംഗമായിട്ടു് കാട്ടാളന്മാരുടെ സമുദായം സ്വീകരിച്ചിരുന്നതിനു ലക്ഷ്യങ്ങളുണ്ടു്. കാട്ടാളന്മാരെ നമസ്കരിച്ചുകൊണ്ടു്-സോവിയറ്റ് റഷ്യയെ ആക്രമിക്കാൻ ഹിറ്റ്ലർ ആജ്ഞ നൽകി.

"What is called our barberism is the power of life renewing itself we are the out posts of europe to day-yesterday-and for the thousand years to come. We must be ready to fight-and we germans are ready-not only for ourselves-and our people but for the europe whose heart we are."

ശക്തിയെ പുനഃവ്യൂഹം ചെയ്യുകഎന്നതായിരുന്നു അവരുടെ മുദ്രാവാക്യം. വർത്തമാനഭൂതകാലങ്ങളിൽ മാത്രമല്ല-വരുന്ന ആയിരം കൊല്ലങ്ങളിലേക്ക്-ജർമ്മനി യൂറോപ്പിന്റെ കാവൽപ്പുരയായിരിക്കുമെന്ന് ഫാസിസ്റ്റുകക്ഷി വിശ്വസിച്ചു. അവർ യുദ്ധത്തിനു ഇറങ്ങി. ജർമ്മൻകാർ തങ്ങൾക്കും തങ്ങളുടെ രാജ്യത്തിനുംവേണ്ടി മാത്രമല്ല-യൂറോപ്പിന്റെ ആത്മാവിനുവേണ്ടിയാണത്രേ ആയുധമെടുത്തതു്.

ഒരു ഫാസിസ്റ്റുരാഷ്ട്രത്തിൽ പൗരനും പട്ടാളക്കാരനുംതമ്മിൽ ഭേദമില്ല. അദ്ധ്വാനിക്കുന്ന ബഹുലക്ഷം ആളുകളും-അവരുടെ വീടുകളിൽതടവുകാരായിക്കഴിഞ്ഞു. സമ്പത്തോ, റൊട്ടിക്കഷണങ്ങൾപോലുമോ, ലഭിക്കാതെ ക്ഷാമകാലത്തു ജനങ്ങൾ മരിച്ചു. ഡിക്റ്റേറററുടെ വ്യക്തിമാഹാത്മ്യം-അന്തരീക്ഷത്തെ കിടുകിടെ വിറപ്പിച്ചു.

---

## കിഴക്കൻ ജനാധിപത്യം

ചൈന മിക്കവാറും പർവ്വതങ്ങൾ നിറഞ്ഞു്, ജനസംഖ്യ ധാരാളമുള്ള രാജ്യമാകുന്നു. 1911-നട്ടത്തു് തീവെട്ടിക്കൊള്ള രാജ്യത്തിന്റെ എല്ലാ ഭാഗങ്ങളിലും ഉണ്ടായിരുന്നു. കറുപ്പ് ചെടി വളർത്തുക സാധാരണമാണ്. വർദ്ധിച്ചകരംപിരിപ്പും ജന്മിവാഴ്ചയും പ്രഭുക്കന്മാരുടെ തെരുവുയുദ്ധവും സാധാരണയായിത്തീർന്നു. ഓരോ പ്രദേശങ്ങളിലെയും "രാജാവിനു്" പതിനൊന്നാളും വേശ്യമാർ

കാണം. ഭൂമിയെല്ലാം സ്വന്തം വകയാണ്. അതിൽ പണിയെടുത്തത് അടിമകളായിരുന്നു. ജനങ്ങൾ നാല്പതിൽപരം കരങ്ങൾ നൽകിവന്നു. സൈന്യസേവനം എല്ലാറ്റിലുമധികം അത്യാവശ്യമായി. ഈ കാലത്തിനിടയ്ക്കു പീക്കിങ്ങിനു ചുററുമുള്ള യൂണിവേഴ്സിററികളിൽനിന്നും ബി. ഏ. ഡിഗ്രിയെടുത്ത വിദ്യാർത്ഥികൾ-കമ്മ്യൂണിസ്ററ പാർട്ടി ഘടകങ്ങൾ തൊഴിലാളികളുടെയിടയിൽ കെട്ടിപ്പടുത്തു. ചിലർ അദ്ധ്യാപകന്മാരായി മററു നഗരങ്ങളിലേക്കുപോയി. ഇവരിൽ ചിലർ ഡാക്ടർ സൺയററ്സേനൻെറ വിപ്ലവക്കുമിൻറാങ്ങ് പ്രസ്ഥാനത്തിൽ പങ്കെടുത്തു. കർഷകയൂണിയനുകളും തൊഴിലാളിയൂണിയനുകളും ഉണ്ടാക്കാൻ അവർ മുമ്പോട്ടുവന്നു. കെട്ടിടങ്ങളുടെ വാടക കുറയ്ക്കുക, പാട്ടവും പുരയിടങ്ങളുടെ കരവും കുറയ്ക്കുക, ജന്മിയ്ക്കെതിരായി ജനങ്ങളെ ആയുധമണിയിക്കുക ഇവ അവർ കത്തവ്യമായിക്കരുതി. 1927-ൽ കമ്മ്യൂണിസ്ററുകാരും ക്കുമിൻറാംഗ് പാർട്ടിയുമായി പിണങ്ങിയപ്പോൾ രാജ്യമാകെയുള്ള ആദ്യത്തെ കക്ഷിക്കാരെ കൂട്ടക്കൊലനടത്തി. ഷെൻസിപ്രാവിൻസിൽ 10000 പേരെ വധിച്ചു. എങ്കിലും ഓരോ നാട്ടുമ്പുറങ്ങളിലും ചിതറിപ്പോയ കമ്മ്യൂണിസ്ററുകാരെ കൃഷിക്കാരും ഗ്രാമീണരും ഒളിവിൽ പോററുകൊടുത്തു വളത്തി. ക്കുമിൻറാംഗുകാരുടെ ശക്തി പട്ടണങ്ങളിൽ മാത്രമായി ചുരുങ്ങി. ആയുധാഭ്യാസം നേടിയ വിദ്യാത്ഥികളും തൊഴിലാളികളും ഇടത്തരകൃഷിക്കാരും കൂടി പട്ടണങ്ങൾ പിടിക്കുവാൻ വട്ടം കൂട്ടി. പല രംഗങ്ങളിലും അവർക്കു ഭയങ്കരമായ തോൽവി

ആദ്യമുണ്ടായി. കമ്മ്യൂണിസ്റ്റുകാരുടെ ഉപകരണങ്ങൾ മോശമായിരുന്നു. അവർക്ക് അനുഭവജ്ഞാനവും നല്ലവണ്ണം ഉണ്ടായിരുന്നില്ല. തുറന്ന മൈതാനയുദ്ധങ്ങളിൽ അവർ പഴകിയിട്ടില്ലായിരുന്നു.

ക്രമിൻറാങ്ങ പട്ടാളങ്ങളിൽ തന്നെ ആഭ്യന്തരകലാപമുണ്ടായി. അതിൽ ഒരു വിഭാഗം മാർച്ചുചെയ്തു അസംതൃപ്തരായ ജനങ്ങളുടെ ഭാഗത്തുചേർന്നു. "ഞങ്ങൾക്കു ഭൂമിയും വീടുകളും സമമായി വീതിച്ചുതരിക" എന്ന മുദ്രാവാക്യം പട്ടാളക്കാരും വിളിച്ചു. വേല ചെയ്യുന്നവനു ഭൂമി, വർദ്ധിച്ച നികുതി വെട്ടിക്കുറയ്ക്കുക, ഉദ്യോഗസ്ഥ ദുഷ്പ്രഭുത്വം അവസാനിപ്പിക്കുക, തിരഞ്ഞെടുക്കപ്പെട്ട ജനാധിപത്യഗവണ്മെൻറു സ്ഥാപിക്കുക, ജാപ്പനീസ് സാമ്രാജ്യത്തെ നമുക്കുവേണ്ട എന്നു് അവർ അലറി. ജപ്പാൻ ചൈനയെ ആക്രമിച്ചപ്പോൾ ക്രമിൻറാംഗുമായി സംഖ്യത്തിനു കമ്മ്യൂണിസ്റ്റുകാർ തയ്യാറായി. പക്ഷെ ചിയാംഗ് കൈഷക്ക് സമ്മതിച്ചില്ല. 1935 അക്ടോബറിൽ മാവോ-സേതുങ്ങ് കമ്മ്യൂണിസ്റ്റുസേനകളുമായി ഷെൻസിയിൽ എത്തി. ചുട്ടെ 8000 മൈൽ യുദ്ധം ചെയ്തു അദ്ദേഹവുമായി യോജിച്ചു. ജപ്പാനെതിരായി യുദ്ധംചെയ്യാൻ ഒരു ഐക്യമുന്നണിയുണ്ടാക്കാൻ മാവോ, ചൈനീസ് ജനതയെ ആഹ്വാനംചെയ്തു. ഇതിനിടയ്ക്കു ജനറാലിസ്സിമോ ചിയാങ്ങ് കൈഷക്ക് തടവുകാരനാക്കപ്പെട്ടു. അദ്ദേഹം മുമ്പു് പതിനായിരക്കണക്കിന് ചൈനക്കാരായ കമ്മ്യൂണിസ്റ്റുകാരെ വെട്ടിക്കൊന്നിട്ടുള്ളവനായിരുന്നു. പക്ഷെ ജപ്പാനെതിരായ സമരത്തിനുവേണ്ടി ചിയാങ്ങി

നെ കമ്മ്യൂണിസ്റ്റുകാർ വിട്ടയച്ചു. "അഞ്ചുപരിപാടികളും" നാലു സന്ധിവ്യവസ്ഥകളും അവർ സ്വീകരിച്ചു.

കമ്മ്യൂണിസ്റ്റുകാർ ഭരിച്ച സ്ഥലങ്ങളിൽ വർഗ്ഗമോ ജാതിയോ ലിംഗഭേദമോ ഇല്ലാത്ത വോട്ടധികാരത്തിന്മേൽ തിരഞ്ഞെടുപ്പു നടന്നു. കമ്മ്യൂണിസ്റ്റുകാർ ഗവണ്മെൻറിൻെറ മൂന്നിലൊന്നുഭാഗം ഉദ്യോഗസ്ഥന്മാരായി. മററു രണ്ടുഭാഗവും സ്വതന്ത്രന്മാരും മററു പാർട്ടികളിലുള്ളവരും മുസ്ലീങ്ങളും മംഗോളിയരുമുൾപ്പെടെ നയിച്ചു. തിരഞ്ഞെടുപ്പിൽ മൂന്നിലൊന്നു ഭാഗത്തിൽ അധികം കമ്മ്യൂണിസ്റ്റുകാർ ജയിച്ചു. പക്ഷേ അവർ തങ്ങളുടെ സ്ഥാനങ്ങൾ മററുള്ളവർക്ക് സ്വമേധയാ ഒഴിഞ്ഞുകൊടുത്തു. ഈ വ്യവസ്ഥ നടപ്പിൽ വരുത്താൻ മാവോ വളരെ കർശനമായി നിലകൊണ്ടു. 18 അംഗങ്ങളുള്ള ഒരു പ്രാവിൻസിലെ ഗവണ്മെൻറിൽ ആറുപേർ മാത്രമേ കമ്മ്യൂണിസ്റ്റുകാരായുള്ളു. കമ്മ്യൂണിസ്റ്റുകാർ ഭൂരിപക്ഷതീരുമാനത്തെ വിഗണിച്ചിരുന്നില്ല. അവർ സൺയററ്സേനൻെറ രാഷ്ട്രീയസിദ്ധാന്തത്തെ പുനരുദ്ധരിച്ചു. ജനങ്ങളുടെ കൗൺസിൽ അതിനെ പിന്താങ്ങി. ജാപ്പനീസ് സാമ്രാജ്യവാദികൾക്കെതിരായി ജനങ്ങളുടെ മുന്നണി ശക്തിപ്പെടുത്തി. സുഹൃത്തുക്കളായ ദേശീയവാദികളുമായി സംഖ്യംചെയ്തു. സൈന്യവും കൃഷിക്കാരും തമ്മിൽ യോജിച്ചു സംഘടനകൾ രജിസ്റ്റർ ചെയ്തു. നേതൃത്വത്തിനുള്ള പരിശീലനം രണ്ടിനും വേണ്ടിവന്നു. വ്യഭിചാരം കഠിനമായ ശിക്ഷയായി പ്രഖ്യാപിച്ചു. എല്ലാ ഭരണക്കമ്മിററികളിലും ഗ്രാമപഞ്ചായത്തുകളിലും മൂന്നിലൊന്നു കമ്മ്യൂ

ണിസ്റ്റുകാർ മാത്രംമതിയെന്നു നിശ്ചയിച്ചു. ഒരു കമ്മ്യൂ
ണിസ്റ്റുകാരൻ പ്രധാനമന്ത്രിയായാൽ തന്റെ സഹമ
ന്ത്രിമാരിൽ മൂന്നിൽ രണ്ടുഭാഗവും കമ്മ്യൂണിസ്റ്റുകാരല്ലാ
ത്തവരെയാണു് എടുക്കുന്നതു്. കമ്മ്യൂണിസ്റ്റുകാരല്ലാത്ത
വരുടെ അഭിപ്രായം ഇങ്ങനെ മാനിക്കപ്പെട്ടു. സ്വത്തു
കൈവശം വയ്ക്കുവാനുള്ള അവസരം ധനികകൃഷിക്കാർക്കും
ദേശീയമുതലാളിമാർക്കും തൊഴിലാളികൾക്കുമുണ്ടു്. ദ്രോഹി
കളായ ജന്മിമാർക്കു മാപ്പുകൊടുത്തില്ല. ഭൂതകാലത്തു് കൊ
ലനടത്തിയവരെ വേണമെങ്കിലും ഒരു പൊതുസമ്മേളന
ത്തിനു് കുറേ ഇളവുചെയ്യാമെന്നായി. നിർബന്ധിച്ചു
ബലപ്രയോഗത്താൽ പശ്ചാത്താപപ്രമാണങ്ങളിൽ ഒപ്പു
വയ്പിച്ചില്ല. കമ്മ്യൂണിസ്റ്റുകാരൻ നിയമത്തെ ലംഘി
ച്ചാൽ ശിക്ഷയും പിഴയും നിശ്ചയമാകുന്നു. ശമ്പളം ജീവി
തച്ചിലവനുസരിച്ചു കണക്കാക്കി. സാധുകൃഷിക്കാർക്കു്
കാളകൾ, കലപ്പ, വളം, വിത്തു് ഇവ നൽകി കൃഷിയെ
പുഷ്ടിപ്പെടുത്താൻ ശ്രമിച്ചു. ഭൂമി ജന്മിമാരിൽ നിന്നും
പിടിച്ചെടുത്തു കൃഷിക്കാർക്കു നൽകിയ സ്ഥലങ്ങളിൽ എല്ലാ
കർഷകർക്കും വേണ്ടതു ലഭിച്ചു. അല്ലാത്ത സ്ഥലങ്ങളിൽ
പാട്ടവും പലിശയും വെട്ടിക്കുറച്ചു. കടംകൊണ്ടു വിഷമിക്കു
ന്നവരെയും പ്രഭുക്കന്മാർക്കെതിരായി സഹായിച്ചു. കമ്മ്യൂ
ണിസ്റ്റുകാർ ഒരു അതൃത്തിയോളം സ്വകാര്യസ്വത്തുടമ
യെ അനുകൂലിച്ചു. നിക്ഷേപങ്ങളും സ്വതന്ത്രമായ വ്യാപാ
രങ്ങളും വാണിജ്യവും നടന്നു. കുത്തകാവകാശം നിരുത്തി
സഹകരണമാർഗ്ഗത്തിൽ കൈത്തൊഴിൽ വർദ്ധിപ്പിച്ചു.
ചെറുമുതലാളിമാർക്കും തൊഴിലാളികൾക്കും മദ്ധ്യേ ഗവ

ണ്മെൻറ് പത്തുമണിക്കൂർവേല ക്ലിപ്തപ്പെടുത്തി. സഹായം ട്രേഡ് യൂണിയനുകൾ അച്ചടക്കം പാലിച്ചു. തൊഴിലാളികളുടെ ജീവിതനിലവാരം വർദ്ധിപ്പിക്കുന്ന കൂലി നടപ്പിൽ വന്നു. ഓരോ ഗ്രാമങ്ങളിലും ജനങ്ങളുടെ പൊളിററിക്കൽ കമ്മിററിയുണ്ടാക്കി. അവ പാവപ്പെട്ട കൃഷിക്കാരും മററും കരം കൊടുക്കേണ്ടതില്ലെന്നു നിയമം നിർമ്മിച്ചു. സഹത്രുകൂടതലുള്ളവരും മിച്ചാദായമുള്ളവരും മാത്രം നികുതി നൽകി. ഭൂരിപക്ഷം ജനങ്ങൾക്കും ഇതു് അനുഗ്രഹമായിരുന്നു. ജനങ്ങളുടെ പൊളിററിക്കൽ കമ്മിററി ഓരോ സ്ഥലത്തും പുസ്തകങ്ങളും പത്രങ്ങളും വിതരണം ചെയ്കയും പ്രവത്തകക്ക് വിദ്യാഭ്യാസത്തിനു് സ്കൂളുകൾ തുറക്കുകയും ചെയ്തു. ആരോഗ്യത്തിനുള്ള റിലീഫ് കമ്മററികൾ സർവ്വത്ര ഡാക്ടർമാർ ചെന്നു ഉണ്ടാക്കി. സ്ത്രീയും പുരുഷനും തുല്യരാണെന്നും രാഷ്ട്രീയമായും സാമ്പത്തികമായും സാംസ്കാരികമായും മനുഷ്യർ സമത്വം പ്രോത്സാഹിപ്പിക്കണമെന്നും വിധിക്കപ്പെട്ടു. തൊഴിലാളി സ്ത്രീകൾക്കും ഗർഭിണികൾക്കും കുട്ടികൾക്കും പെൻഷൻ അനുവദിക്കപ്പെട്ടു. വിവാഹത്തിനു് പരസ്പരസമ്മതംമാത്രം മതിയായിരുന്നു. മംഗോളിയർ, മഹമ്മദീയർ, ഇവക്കു മതപരമായും സമുദായപാരമ്പര്യ ഭാഷകളെ അടിസ്ഥാനമാക്കിയും പ്രത്യേക ഭരണകേന്ദ്രങ്ങൾ തുറന്നു. ജനങ്ങളുടെ പൊളിററിക്കൽ കമ്മിററി ഓരോ കരകളിലുമുള്ള യുവാക്കൾക്കു് ഭൂമി, ജോലി വിദ്യാഭ്യാസം ഇവ അന്വേഷിച്ചു നൽകി. ജോലിയില്ലാതെ അലഞ്ഞുനടക്കുന്നതു് കുററകരമായിരുന്നു. അന്ധവിശ്വാസങ്ങൾ പ്രാവിൻസുകളിൽ

നിന്നും ഉച്ചാടനം ചെയ്യപ്പെട്ടു. പുതിയ ജനാധിപത്യ ത്തെ അംഗീകരിച്ച യുദ്ധത്തടവുകാരെ ഉപദ്രവിച്ചില്ല. കൊല,മർദ്ദനം, കഷ്ടപ്പെടുത്തൽ, ലാക്കപ്പിലിട്ട് ബലപ്ര യോഗംചെയ്ത് പ്രസ്താവനകളിൽ ഒപ്പുവാങ്ങുക, ഇവയൊ ന്നും, മാവോ-യുടെ രാജ്യത്തു പാടില്ലായിരുന്നു. മോചി പ്പിച്ച തടവുകാർ ശത്രുവിനോട്ടചേൎന്ന് വീണ്ടും കമ്മ്യൂണി സ്ററുകാരാൽ പിടിക്കപ്പെട്ടിട്ടുണ്ട്. ചൈനീസ് എട്ടാം സേന അത്ര മര്യാദയായി പെരുമാറി. വിദേശികൾക്ക് ചൈനയിൽവന്ന് സ്ഥലങ്ങൾസന്ദർശിക്കുന്നതിനും ജാപ്പ നീസ് സാമ്രാജ്യയുദ്ധത്തിനെതിരായി പ്രവൎത്തിക്കാനും വ്യവസായം, വാണിജ്യം, സംസ്കാരമതപ്രചരണങ്ങൾ ഇവ നിൎവ്വഹിക്കുന്നതിനും, സ്വാതന്ത്ര്യം നല്കിയിരുന്നു. വിപ്ലവ സംഘടനകളിലും പങ്കെടുക്കാൻ അനുവാദം ലഭിച്ചു. പക്ഷേ ചൈനയുടെ ദേശീയോന്നതിക്കെതിരായ ഗൂഢാ ലോചന ചെയ്തുകൂടാത്തതാണ്. ഈ പരിപാടികൾ നിശ്ച യമായും കമ്മ്യൂണിസത്തെയല്ല, അതിനുമുമ്പുള്ള ജനാധി പത്യവിപ്ലവത്തെയാണ് ലാക്കാക്കിയിരുന്നതു്.

സോവിയററ റഷ്യയിലെ കൂട്ടകൃഷി-സമ്പ്രദായത്തി ൻെറ സ്ഥാനത്തു് മാവോയുടെ സഹകരണ കൃഷിയാണു ള്ളതു്. എട്ടോ-പത്തോ-പന്ത്രണ്ടോ അയൽ പക്കക്കാ രായ കൃഷിക്കാർ-പരസ്പരം അവരുടെ പ്രയത്നം കൈമാറു ന്നു. ഇന്ന് ഒരാളുടെ ഭൂമിയിൽ അവർ മുഴുവൻ വന്നെത്തും. നാളെ മറെറാരാളിൻെറ സ്ഥലത്തു്. അങ്ങനെ ഗ്രാമം മുഴു വൻ കൃഷിനടത്തുന്നതാകുന്നു. പൂട്ട്- വിത-കളയെടുപ്പ് വിളവരുപ്പ്-എല്ലാം സഹകരണാടിസ്ഥാനത്തിലാണ്.

ഒരാളിന് അല്പം ഭൂമിയധികമുണ്ടെങ്കിൽ അയാറം മററു ള്ളവക്ക് ഇരുപതണ്ടു് ആഹാരപദാത്ഥം നൽകണമെന്നു ണ്ടു്. ഈ കാഷികസൈന്യത്തിൽ എല്ലാവരും ചേരണ മെന്നു നിർബ്ബന്ധമില്ല. പക്ഷെ ഈ പദ്ധതി വിജയിച്ചതു കൊണ്ടു് ആരും ഈ സംഘടനയിൽ വിസമ്മതിക്കാറില്ല. കൃഷികത്തൊഴിലാളികളുടെ ഭായ്യമാരും— അവക്ക ആഹാരം പാകം ചെയ്യുന്നതിൽ സഹകരിച്ചു പ്രവൃത്തിക്കുന്നു. മററു ള്ളഭായ്യമാർ സഹകരണരീതിയിൽ നൂൽനൂൽപ്പു്, നെയ് ത്തു് ഇവനടത്തുന്നു. ഇത്തരം സാമൂഹ്യപ്രസ്ഥാനം പഴയ തിനെക്കാറം നല്ലതായി തോന്നി. കൃഷിക്കാർ ഒന്നിച്ചു് അണിനിരന്നു് ബ്രിഗേഡുകറംസ്ഥാപിച്ചു. ഇങ്ങനെ കൃഷി ക്കാർക്ക വീരന്മാരും കമാൻഡരന്മാരും ശുപവൽക്കരിക്ക പ്പെട്ടു. കൃഷിവ്യവസായം, പട്ടാളം, സംസ്കാരവേല, ഗതാ ഗതം, ഈ ഡിപ്പാട്ടുമെൻറുകളിൽ 180-കണക്കു് അധ്വാ നിക്കുന്നവർ യോജിച്ചു. അവരുടെ ഒന്നിച്ചുള്ള ഫോട്ടോ കറം, സിനിമാശാലകളിലും, വീടുകളിലും, പൊതുസമ്മേ ളനസ്ഥലങ്ങളിലും മാവോയുടെതിനൊപ്പം, അലങ്കരിച്ചു സൂക്ഷിക്കപ്പെട്ടു. രാഷ്ട്രീയമായും പട്ടാളപരമായും അതിനു അത്ഥമുണ്ടായിരുന്നു. ഇവരിൽപലരേയും മാവോ, തൻെറ വീട്ടിൽ ക്ഷണിച്ചു് കാപ്പിസൽക്കാരം ചെയ്യാറുണ്ടു്.

മുൻകാലങ്ങളിൽ മൂന്നുവയസ്സായ പെൺകുട്ടിയെ ആ റുപതണ്ടു് ആഹാരത്തിനുവേണ്ടി വിററു് കുഡുംബത്തിൽ ശേഷിച്ചവക്ക് വിശപ്പു പരിഹരിച്ച പിതാക്കന്മാരുണ്ടാ യിരുന്നു. അവർ ആഹാരത്തിനും, കൃഷിയായുധങ്ങറംക്കും ഭൂമിക്കും വേണ്ടി, എന്തു് ത്യാഗങ്ങളും സഹിച്ചു. പാട്ടക്ക

ടിശിഖകൊടുക്കാത്തതുകൊണ്ടു് മിക്കപ്പോഴും ജന്മി കൃഷി ക്കാരനെ ജയിലിൽ പാർപ്പിച്ചു. അവരുടെ ഭാര്യമാർ പട്ടി ണികിടന്നു ചത്തു. അതിനുശേഷം കമ്മ്യൂണിസ്റ്റുകാർ വന്നെത്തി, അവർ ജന്മിയുടെ സ്ഥലങ്ങൾ കർഷകർക്ക പ കുട്ടു. ഓരോ കുന്നുകളും നദീതടങ്ങളും ലഭിച്ചവരുമാരു ണ്ടു്. ഭൂമിയും, കൃഷിയായുധവും, ആഹാരവുമില്ലാത്തവരെ ഗവണ്മെൻറു് നേരിട്ടു രക്ഷിച്ചു. തരിശായിക്കിടന്ന ഭൂമി വെളിയാക്കി, 65 ഏക്കറോളം കൃഷിചെയ്യുകർഷകവീരന്മാ രുണ്ടു്. 40 ആടു്, നാലുകാള, ഒരുകുതിര, നാലുതേനീച്ച ക്കൂടു്, അനവധി കോഴിക്കുഞ്ഞുങ്ങൾ, ഇവ ഒരു സാധാര ണക്കാരനു് കിട്ടിയ തുകയാണു്. ഗ്രാമത്തിലെ സഹകരണ ബാങ്കിൽ അവനു് ആയിരക്കണക്കിനു് ഡാളർ സമ്പാദ്യ വും ഉണ്ടു്. തൊഴിലില്ലായ്മയും പട്ടിണിയും, ഒരു ഗ്രാമത്തി ലും കാണുകയില്ല. പട്ടാളക്കാർ കൂടി കർഷകരെ സഹാ യിക്കുന്നു. ചെറിയ കുന്നുകളിൽ കൃഷിക്കാരൻ താമസിക്കു ന്നു. താഴ്‌വരയിൽ നിന്നും വിറകുവെട്ടുവാൻ അവനു സൗ കര്യമുണ്ടു്. കുന്നിൻെറ അപ്പുറത്തു് നിലങ്ങളാണു്. അവ ൻെറ ഗുഹപോലുള്ള വീട്ടിൽ കുട്ടികളും, പന്നികളും, കോഴി കളും, കരയുന്നപട്ടിയും ഒരു പ്രത്യേകകാഴ്ചയാണു്. കുട്ടി കൾക്കു് നല്ലവസ്ത്രങ്ങളും, ചെരിപ്പുമുണ്ടായിരിക്കും ഇതു് പുതിയചൈനയുടെ സുഭിക്ഷതയ്ക്കും സാക്ഷ്യംവഹിക്കുന്നു. എല്ലാംതന്നെ നല്ലആഹാരം കഴിച്ചു് ആരോഗ്യപൂർണ്ണ മായിരിക്കും. ചെറിയ പെൺകുട്ടികൾക്കു്, വളകളും, കാതിൽവളയങ്ങളും, വെള്ളികൊണ്ടു് നിർമ്മിച്ചിട്ടുന്നു.

സ്ത്രീകൾ, മകൻെറ, ഭാര്യമാരുൾപ്പെടെലജ്ജയോടെ വീട്ടുകളിൽ മറയുന്നവരാണു്. അവരെല്ലാം, നല്ലകരയുള്ള

ന്തൽവസ്ത്രം ധരിച്ചിരിക്കാം. ഗൃഹകളും, വീട്ടുകളും, കണക്ക ശാസ്ത്രപ്രകാരം നിമ്മിച്ചവയാകുന്നു. മുറികൾ അനവധിയുണ്ട്. ചാന്തുമൽക്കരയും, വെള്ളയടിച്ച ഭിത്തികളും അപൂവ്വമല്ല. ചൈനയിലെ പുതിയ കൃഷിക്കാരൻ, ഗ്രാമത്തിൽ നെയ്തകമ്പിളി ധരിക്കുക ഒരുപതിവാണു്. ചുവരുകളിൽ ചുവന്ന നക്ഷത്രമുള്ള കൊടികൾ- കണ്ണാടിയിട്ടു വയ്ക്കുന്നു. മാവോ സേതുങ്ങ്, അഭിമാന സൂചകമായി നൽകിയിട്ടുള്ള ലേബർ സർട്ടിഫിക്കറ്റുകൾ ചട്ടക്കൂട്ടിൽ ആദരപൂർവ്വം പരിരക്ഷിച്ചു വരുന്നു. ചൈനയിലെ കൃഷിക്കാരൻ ഏഷ്യയിലേയ്ക്കും ഏററവും സ്നേഹസമ്പന്നനാണെന്നു വിശ്വസിക്കുന്നു. അവൻ തന്റെ കുടുംബത്തിൽ വളരെ ഫലിത പ്രിയനായികാണപ്പെടുന്നു. ചിലപ്പോൾ അവൻ പുറത്തു്, നിലങ്ങളിലും,കുന്നുകളിലും, തൊഴിലാളി ബ്രിഗേഡിലായിരിക്കും. സ്ത്രീകൾ നൂൽ നൂൽക്കുകയോ നെയ്യുകയോ സംഭാഷണം ചെയ്യുകയോ സാധാരണയാകുന്നു. തനിക്കു കൃഷിചെയ്യാൻകഴിയാത്ത സ്ഥലങ്ങൾ-കഷ്കൻ മററുള്ളവക്കുനൽകുന്നു. ഒരു കഷ്കതൊഴിലാളി ഇറച്ചി, മലക്കറി, അപ്പം, മുട്ട, തേൻ, എല്ലാം സ്വന്തമായിഉണ്ടാക്കുന്നവനാണു്. തന്റെ കാളകളോടൊന്നിച്ചു് ഫോട്ടോ എടുക്കുക അവനു വളരെ താല്പര്യമാകുന്നു. പുതിയജനാധിപത്യത്തെപ്പോലെതന്നെ, പുതിയകാളകളെയും അവൻ വളത്തിവന്നു. ചിലപ്പോൾ ഒന്നരവർഷത്തേയ്ക്കു് തന്റെ കുടുംബത്തെ തീററുവാനുള്ള ആഹാരം അവൻ സംഭരിച്ചുവയ്ക്കുന്നതാണു്.

കുടുംബത്തിൽ ജോലി വിഭജിച്ചിട്ടുണ്ടു്. മുന്നുപ്രായമായ പുത്രന്മാരുമായി പിതാവു് അയൽപക്കക്കാരുടെ

ബ്രിഗേഡിൽ ചേരുന്നു. പന്ത്രണ്ടു വയസ്സായ മകളുടെ മകൻ ആട്ടിനെ മേയ്ക്കുന്നതാകുന്നു. മൂന്നു സ്ത്രീകളിൽ രണ്ടുപേർ പാചകം ചെയ്യുകയും പന്നികളെ സംരക്ഷിക്കുകയും ചെയ്യും. മൂന്നാമത്തെ ആൾ നെയ്യുന്നതാണു്. രണ്ടു തവണ നെല്ലും ഗോതമ്പും കൃഷിയുണ്ടു്. ഒരേക്കർ സ്ഥലത്തു് 24 ചാക്കുവളം വരെ ഉപയോഗിക്കുന്നു. തരിശുഭൂമി രണ്ടുതവണ കാട്ടുവളത്തിയിടുന്നതാണു്. പൊളിററിക്കൽ കമ്മിററിക്കൂടെക്കൂടെ ജനസംഖ്യ എടുക്കുന്നതാകുന്നു. ഉപ്പുകയററി അയയ്ക്കുന്നതിനു് കൃഷിക്കാർ സഹകരണസംഘത്തിൽ ഒരു കഴുതയെ നിക്ഷേപിക്കുന്നതായി റിപ്പോർട്ടുകളുണ്ടു്. ഒരു കൊല്ലത്തെ പ്രയത്നംകൊണ്ടു് മൂന്നുകൊല്ലത്തെ ആഹാരത്തിനുള്ള ഭക്ഷ്യധാന്യമുണ്ടാക്കുകയാണു് - ചൈനീസ് ജനകീയ ഗവണ്മെൻറിൻെറ ഉദ്ദേശം. ചൈനയ്ക്കെതിരായി അമേരിക്കയും ബ്രിട്ടനും നടത്തിയ ബ്ലാക്കേഡിൻെറ ഫലമായി സ്വയം പര്യാപ്തത ഇന്നു പ്രഖ്യാപിക്കപ്പെട്ടിരിക്കുന്നു. ഇന്നു കമ്മ്യൂണിസ്റ്റു ചൈന അന്യരാജ്യങ്ങളിലേക്കു് അരി കയററിവിടുന്നു. ഗവണ്മെൻറു് ഏററവും ശ്രദ്ധിക്കുന്നതു് കാർഷികോല്പാദനം വർദ്ധിക്കാനാണു്. മാവോസേതുങ്ങിൻെറ സ്വന്തം തോട്ടത്തിൽ അദ്ദേഹം ഉള്ളിനട്ടുവളർത്തുന്നു. ജനറൽ ചൂട്ടെയാകട്ടെ കാബേജ്കൃഷി ചെയ്യുന്നതിൽ സമ്മാനം വാങ്ങിച്ചിട്ടുണ്ടു്.

കുടുംബച്ചിലവിനു് ബഡ്ജററു് സൂക്ഷിച്ചുവരുന്നു. ഓരോ അംഗങ്ങൾക്കും പ്രത്യേകം, ഉല്പാദനത്തിൽ പങ്കുണ്ടു്. കൂട്ടുടമയിലുള്ള 6 ഏക്കർ നിലത്തിൽ നിന്നു് 600 പറനെല്ലു ലഭിക്കുന്നതാണു്. ആദ്യത്തെ മകൻ കൂലിവേല

യ്ക്കു ബ്രിഗേഡിൽ പോയി 90 പറനെല്ലു സമ്പാദിക്കും. ഇളയവൻ ഗതാഗതസഹകരണ സംഘത്തിലെ എക്സ്ട്രാശമ്പളംകൊണ്ടു് 200പറ നെല്ലു വാങ്ങിക്കുന്നതാകുന്നു. മക്കളുടെ ഭാര്യമാർ ഓരോരുത്തരും, നെയ്യുകയും തറികളിൽ വേലയെടുക്കുകയും ചെയ്യുന്നതു കൊണ്ടു്, മുണ്ടുവാങ്ങാനുള്ള ആകെത്തുക കൈവശത്താക്കുന്നുണ്ടു്. മിച്ചം വരുന്ന സമ്പത്തു്, വിഭജിച്ചു് അതിൽ പത്തിൽ എട്ടു ഭാഗം കുടുംബത്തിനു് പൊതുസ്വത്തായും പത്തിൽ രണ്ടു ഭാഗം ഓരോ വ്യക്തിക്കും ബോണസ്സായും നൽകുന്നു. തങ്ങളുടെ, പ്ലാനനുസരിച്ചുള്ള ജോലികഴിഞ്ഞു്, മററുള്ളവരെ സഹായിക്കുന്നവൎക്കു് യഥായോഗ്യം, ആദായം കൊടുക്കപ്പെടും. അതെല്ലാം കുടുംബത്തിലുള്ളവരുടെ ഒരു യോഗം വിളിച്ചുകൂട്ടി തീരുമാനിക്കുന്നതാണു്. രാജ്യം മുഴുവൻ ഇത്തരം ജനാധിപത്യമാതൃക പരക്കുന്നു. ഓരോ വ്യക്തിയും ഉല്പാദന പ്രസ്ഥാനത്തിൽ പങ്കെടുക്കുന്നുണ്ടു്. വിദ്യാൎത്ഥികളും, പ്രവൎത്തകരും, ഫാക്ടറിതൊഴിലാളികളും, ഓരോരുത്തരും, ഒരു നൂൽതറിയോ, സ്വല്പംഭൂമിയോ ഉള്ളവനാണു്. 5 പൗണ്ടു് തുണിയോ, പത്തു പൗണ്ടു് മലക്കറിയോ നിൎമ്മിക്കേണ്ടതത്യന്താപേക്ഷിതമാകുന്നു. ഓരോ ടെയിഡ്യൂണിയനും പ്രത്യേകതൊഴിലാളി വീരന്മാരുണ്ടു്. അവർ രണ്ടാളിന്റെയും മൂന്നാളിന്റെയും പണിയെടുക്കാൻ ശക്തന്മാരാകുന്നു. അവർ സമയം ദുർവ്യയം ചെയ്യുന്നില്ല. അവർ തൊഴിലുകൾ അഭ്യസിക്കാൻ വരുന്നവൎക്കു പരിശീലനം നൽകിവരുന്നു.

കമ്മ്യൂണിസ്റ്റ് പത്രമാഫീസിൽ പ്രവൎത്തിക്കുന്നവരുണ്ട്. പട്ടാളക്കാരിൽ പലൎക്കും കഥകൾ പറയാനുണ്ടായിരിക്കും. ഒരാളുടെ അപ്പൻ അടിമയായി പണിയെടുത്തു വരവെ മരിച്ചുപോയി. അയാൾ കുഞ്ഞായിരിക്കുമ്പോൾ തന്നെ അമ്മ, യാചിച്ചുനടന്നതായോൎമ്മയുണ്ട്. ആ സ്ത്രീ രണ്ടാമതും വിവാഹം കഴിച്ചു. ഏതോ അടുത്ത ബന്ധുക്കളുടെ കീഴിൽ മകൻ, ആഹാരമോ, ശമ്പളമോ കൂടാതെ ഭൃത്യജോലിചെയ്തുപജീവിച്ചു. കമ്മ്യൂണിസ്ററു സേനസ്ഥലത്തെത്തിയപ്പോൾ അയാൾ അതിൽ ചേൎന്നു. അയാൾ ആത്മാൎത്ഥമായി അധ്വാനിച്ചതിന്റെ ഫലമായി ഒരു സംഘത്തിന്റെ നേതാവായി. അയാളും ഒരേക്കർ ഭൂമി കൃഷിചെയ്തുവന്നു. അതു് അയാളുടെ കൂട്ടത്തിലുള്ള ഭടന്മാർ രണ്ടേക്കർവീതം കൃഷിചെയ്യുന്നതിനു പ്രേരണപെടുത്തി. അയാൾ പട്ടാളത്തിൽ ചേൎന്നപ്പോൾ, വായിക്കാനോ എഴുതാനോ അറിഞ്ഞുകൂടായിരുന്നു. ഇപ്പോൾ അയാളുടെ ലേഖനങ്ങൾ, ചുവർപത്രങ്ങളിൽ വീഴുന്നുണ്ട്. അതു് ഗ്രാമത്തിലുള്ള മററെല്ലാവരും പഠിക്കുന്നു.

സ്ത്രീകളുടെയിടയിൽ, തൊഴിൽ നേതൃത്വം എടുത്തവർ അനവധിയുണ്ട്. അതിലൊരുവൾ പതിനഞ്ചാമത്തെ വയസ്സിൽ വിവാഹം ചെയ്യപ്പെട്ടു. വളരെ പ്രയാസങ്ങൾക്കു ശേഷം, അവളുടെ ഇരുപത്തിനാലാംവയസ്സിൽ ഭൎത്താവ് മരിച്ചു. ഒന്നര ഏക്കർ ഭൂമിമാത്രമാണു ശേഷിച്ചിരുന്നതു്. അവയിൽ ഉഴുന്നുകൃഷിചെയ്തുവന്നു. രണ്ടുകുട്ടികൾക്ക് പ്രായം ഏഴുവയസ്സും ഒമ്പതു വയസ്സുമാകുന്നു. ആ സ്ത്രീ മററാരെയും ആശ്രയിച്ചില്ല. തന്റെ ഭൂമിയിൽ

അധ്വാനിച്ചു. കഠിനപ്രയത്നഫലമായി, അവരുടെ നില ഉയർന്നുകിട്ടി. മുപ്പത്താറാമത്തെ വയസ്സായശേഷം, ഇപ്പോൾ അയൽപക്കക്കാരുടെ പൊതുയോഗത്തിൽ അവരെ ഒരു ധീരവനിതയായി പ്രഖ്യാപിച്ചിരിക്കുന്നു. അലസന്മാരും, ചീട്ടുകളിപ്രിയന്മാരും, വഞ്ചനയിലും, മോഷണത്തിലും, വാക്കുമാററത്തിലും, സമർത്ഥന്മാരുമായവർക്കു കമ്മ്യൂണിസ്റ്റുകാർ അഹന്നിശം പ്രയോഗത്തിൽവരുത്തുന്ന സമുദാത്തിൽ സ്ഥാനമില്ലാത്തതാകുന്നു. 70000-ത്തിലധികം മടിയന്മാരെ 1943-ൽ ഗവമ്മെൻറു മനഃപരിവർത്തനം ചെയ്യിച്ചിട്ടുണ്ടു്. ഇത്തരക്കാരെ സംസ്കരിക്കുന്നതിനു് വലിയ പ്രചരണംതന്നെ വേണ്ടിവന്നു. ഒരു പ്രാവിൻസിൽ 3967 മടിയന്മാരൊഴിച്ചു മററുള്ളവരെല്ലാം ജോലി ചെയ്യാമെന്നേററു. വാഗ്ദാനങ്ങളും, കൈക്കൂലിയും, ഭീഷണിയും, ഉപയോഗശൂന്യമെന്നു കണ്ടപ്പോൾ, ജനങ്ങൾ ഓരോ മടിയനെയും വലിയവെളുത്ത ബാഡ്ജു്കുത്തി, പിറകേ ഓടി, കൂക്കിവിളിച്ചു്, കഠിനമായി ആക്ഷേപിച്ചു് പരിഷ്കരിക്കയുണ്ടായി.

ഗവണ്മെൻറു് മററുചില ന്യായമായ മാർഗ്ഗങ്ങളാണു് തുടരുന്നതു്. ഒരിക്കൽ അഞ്ചുമടിയന്മാരെ ഗവണ്മെൻറു് ഒരു സമ്മേളനത്തിലേക്കു ക്ഷണിച്ചു. അവർ അതിൽ സംബന്ധിക്കാൻ ആദ്യം വിസമ്മതിച്ചു. അയൽപക്കക്കാർ നിർബ്ബന്ധിച്ചതുകൊണ്ടു് ഒടുവിൽ വന്നുചേർന്നു. അവരെ പൊതുജനങ്ങൾ ആക്ഷേപിക്കുമെന്നോ ശിക്ഷിക്കുമെന്നോ ആയിരുന്നു സംശയം. മുൻകാലത്തു് അവർ ജന്മിമാരും പ്രഭുക്കന്മാരുമായിരുന്നതാണു്. പക്ഷേ ഈ അഞ്ചു

പേക്ഷം മാവോ-യ്ക്ക് നൽകുന്ന അഭിവാദനങ്ങൾ നൽക പ്പെട്ടു. വിശാലമായ സദസ്സ് അവർ ആഗതരായപ്പോൾ ഉച്ചത്തിൽ കൈകൊട്ടി. അവരെ ഉദ്യോഗസ്ഥന്മാർപ്പാററ ഫാമിനടുത്തുള്ള കമ്പോരയിലേക്ക അതിഥികളെപ്പോലെ സ്വീകരിച്ചു കൊണ്ടുപോയി. അവക്ക്, തേയിലയും, അ പ്പങ്ങളും, മധുരപദാത്ഥങ്ങളും, കൊടുത്തിട്ട്, തൊഴിലാ ളികഷ്കനേതാക്കളോടൊപ്പം, രാജ്യകാര്യങ്ങൾ വാദപ്ര തിവാദം ചെയ്യാൻ വിളിക്കുകയുണ്ടായി. ഈ പെരുമാററ ത്തിൻെറ ഫലമായി, ചടങ്ങുകൾ തീർന്നപ്പോൾ, ഈ അഞ്ചു മടിയന്മാരും തൊഴിൽചെയ്യാമെന്ന സമ്മതിച്ചു. ആ ഘട്ടത്തിൽ തൊഴിലാളികളും അധ്വാനിക്കുന്നവരും അവക്ക് സ്വാഗതഗാനം പാടി. ഉല്പാദനത്തിൽ സഹക രണം വാഗ്ദാനം ചെയ്യുവാനും മടിച്ചില്ല. ഗവണ്മെൻറ് അവക്ക ഭൂമിസൗജന്യമായി നൽകി. വീട്ടും, വിത്തുകളും, കൃഷിയായുധങ്ങളും, കാളയും നൽകി. അപ്പോൾ അഞ്ചു മടിയന്മാരും പ്രഖ്യാപിച്ചു. "ഞങ്ങൾ ഈ കാർഷികപരി ഷ്ക്കാരത്തെ വിജയിപ്പിച്ചില്ലെങ്കിൽ, മനുഷ്യ ജീവികളാ ണെന്ന് സ്വയം കരുതുന്നില്ല".

അടുത്തുകൂടിയ മുൻസിപ്പൽ യോഗത്തിൽ, മാവോ-സേ-തുങ്ങിനോടൊപ്പം മുൻപറഞ്ഞ അഞ്ചുമടിയന്മാരും പ്രസംഗിച്ചു. അവർ മററ 63 മടിയന്മാരോട് അപേ ക്ഷിച്ചു സംസാരിച്ചു. സ്വന്തം അനുഭവങ്ങളെ വിശദപ്പെ ടുത്തി. ഒടുവിൽ മടിയന്മാരുടെ ഒരു സമ്മേളനംതന്നെ വി ളിച്ചുകൂട്ടി. അവരിൽ പലരുടെയും ഭാര്യമാരും കുട്ടികളും അവരെ ഇതിനകം വിട്ടുപോയിരുന്നു. കാരണം തൊഴിലി

ന്നുപോകാതെ ചീട്ടുകളി നടത്തിയതാണു്. ഗവണ്മെ ന്റു ഭൂമിയും, മററുപകരണങ്ങളും നൽകിയപ്പോൾ, അവർ കർഷകരായിത്തീൎന്നു. അവരുടെ കുടുംബങ്ങൾ തിരിച്ചുവന്നു് ആനന്ദമായി ഭക്ഷണം കഴിച്ചു ജീവിച്ചു. മടിയന്മാരുടെ അനുഭവകഥകൾ ഗ്രാമത്തെ മുഴുവൻ സംസ്കരിച്ചു. മടിയന്മാർപോലും ജനകീയ ചൈനയുടെ നേതാക്കന്മാരായിമാറി. കമ്മ്യൂ: പാർട്ടിയുടെയും, മാവോയുടെയും പരീക്ഷണങ്ങൾ, അങ്ങനെ തൊഴിലാളി വർഗ്ഗത്തിന്റെ പുന: സൃഷ്ടിയിൽ വിജയം വരിച്ചു.

---

## സോവിയററുകമ്മ്യൂണിസം

" Slavery is superseded by feudalism and feudalism gives way to capitalism. Similarly the contradictions inherent in capitalism must eventually brings about its own overthrone by the agency of the exploited proletariat which capitalism has brought into being. Thus social developement is present in the womb of its predecessor--the one is brought to birth by its predecessors triumphant maturity ".

അടിമത്തസമുദായത്തിൽനിന്നും ജന്മിനാടുവാഴിത്തം തലപൊക്കി. ജന്മിത്തം- മുതലാളിത്തത്തെ സൃഷ്ടിച്ചു.

അതുപോലെ മുതലാളിത്തത്തിൽ അന്തർലീനമായ വൈരുദ്ധ്യങ്ങൾ അതിൻെറ സ്വന്തം പതനത്തിനും, ചൂഷിതരായ തൊഴിലാളിവർഗ്ഗത്തിൻെറ മേന്മയ്ക്കും കാരണമാകും. മുതലാളിത്തത്തിൻെറ ഗർഭാശയത്തിലാണു് ഈ വളർച്ച തുടങ്ങിയിരിക്കുന്നതു്. പക്ഷെ ഈ പറയപ്പെട്ട മാററങ്ങൾ സംഭവിക്കുന്നതു് ക്രമേണയല്ല. ചില പൊട്ടിത്തെറിക്കലുകൾകൊണ്ടു് സാമ്പത്തികമായ കണ്ണികൾ ഛിന്നഭിന്നമാക്കപ്പെടുന്നു. ഒരു യുദ്ധം കൂടാതെ തങ്ങളുടെ സ്ഥാപിതതാല്പര്യങ്ങളിൽ ഉറപ്പിച്ചിരിക്കുന്ന ഭരണകൂടത്തെ മറെറാരു കക്ഷിക്കു വിട്ടുകൊടുക്കുവാൻ ധനികന്മാരായ പ്രമാണിവർഗ്ഗം തയ്യാറല്ല. മാത്രമല്ല, വിദ്യാഭ്യാസം, പ്രസിദ്ധീകരണം, നിയമത്തിൻെറ പുതിയവ്യാഖ്യാനങ്ങൾ എല്ലാം തങ്ങളുടെ കുത്തകാവകാശം രക്ഷിക്കാൻവേണ്ടി കാവൽ നിറുത്തുന്നു. തൊഴിലാളിവർഗ്ഗത്തിൻെറ രാഷ്ട്രീയബോധവും ശക്തിയും വർദ്ധിക്കുന്നതോടെ—അതിനെതിരായ മർദ്ദനശക്തികളും ചൂഷകവർഗ്ഗം സംഘടിപ്പിക്കുന്നു. ഈ പുതിയ കവചത്തെ തട്ടിപ്പൊട്ടിക്കാതെ സാദ്ധ്യമല്ല. അതു് മിക്കവാറും പൊട്ടിത്തെറിക്കുന്ന വിപ്ലവങ്ങൾമൂലമായിരിക്കും സംഭവിക്കുന്നതു്.

മാർക്സിസം ഒരു വേദാന്തമായി ഗണിക്കേണ്ട. ആധുനികയുഗത്തിൽ അതു് ഒരു സാർവ്വലൗകികജനകീയപാർട്ടിയുടെ പ്രകടനപത്രികയാകുന്നു. ആ പാർട്ടി ഇന്നു് പുരോഗമനപരമായ ഗവൺമെൻറുകൾ പല സുപ്രസിദ്ധഖണ്ഡങ്ങളിലും സ്ഥാപിച്ചുകഴിഞ്ഞു. മാർക്സിസ്റ്റുരീതിയിലുള്ള പരിഷ്കാരങ്ങൾ ഗവൺമെൻറിൽ വരുത്തിയിട്ടുണ്ടു്. പുഷ്പം-

ഫലഭൂയിഷ്ഠമാകുന്നു. ഒരു തിയറിയെന്നനിലയിൽനിന്നും സോഷ്യലിസം ഒരു പരമാർത്ഥമായിത്തീർന്നിരിക്കുന്നു. 20-ാം നൂററാണ്ടിലെ സംഭവവികാസങ്ങൾ മാർക്സിസത്തിൻെറ അതിസൂക്ഷ്മമായ പഠനരീതിയെ ശരിവയ്ക്കുകയാണു്. അതായതു് ലോകമഹായുദ്ധത്തിൻെറ കാരണം സാമ്പത്തികമത്സരമാകുന്നു. സാമ്പത്തികോല്പാദനശക്തി വർദ്ധിച്ചു. പക്ഷേ നിലവിൽനിന്ന പഴയഗവണ്മെൻറുകൾ അതിനനുസരണം മാററിയില്ല. പദാർത്ഥങ്ങൾ വളരെ വേഗത്തിൽ നിർമ്മിച്ചിറക്കി. അവയെ മുഴുവൻ വിററഴിയ്ക്കാൻ സമുദായത്തിനു്(society) ചില രാജ്യങ്ങളിൽ കഴിഞ്ഞില്ല. മററു രാജ്യങ്ങളിൽ അവ വിററഴിക്കുവാനുള്ള ചന്തകൾക്കു വേണ്ടിയുള്ള മാത്സര്യം(Competition for fresh markets) തുടങ്ങി. വേഷപ്രച്ഛന്നമായി ഇങ്ങനെ സാമ്രാജ്യം അരങ്ങേറി. യുദ്ധം അതിൻെറ അനിവാര്യഫലമാകുന്നു. സഖാവു ലെനിൻ സാമ്രാജ്യത്വത്തിൻെറ പോക്കിനെ സ്പഷ്ടമായി ചിത്രീകരിക്കുന്നു.

" Capitalism in the stage of developement in which monopolies and financial capital have attained a preponderating influence. the export of capital has acquired great importance the international trusts have begun the partition of the world and the biggest capitalist covntries have completed the entire territorial globe among themselves. "

മുതലാളിത്തം വളരുന്ന ദശ വളരെ വ്യക്തമാണു്. അതു് കുത്തകാവകാശങ്ങൾക്കും, ഇറക്കുമതി അവകാശങ്ങൾക്കുംവേണ്ടി, ട്രസ്റ്റുകളും സമാജങ്ങളും രൂപീകരിക്കുന്നു. വളരെ സ്വാധീനശക്തിയുള്ള ഈ കൂട്ടർ ലോകത്തെ അനേകമായി വിഭജിക്കുന്നു. വൻകിട മുതലാളിത്ത രാജ്യങ്ങളായ, ബ്രിട്ടൻ, അമേരിക്ക, ഫ്രാൻസു്, തുടങ്ങിയ രാജ്യങ്ങൾ ഭൂഗോളത്തിന്റെ മിക്കഭാഗങ്ങളും തങ്ങളുടെ കീഴിലാക്കിയിട്ടുണ്ടു്. ഈ ഘട്ടത്തിലാണു് മുതലാളിത്തത്തിന്റെ വൈരുദ്ധ്യം സ്പഷ്ടമാകുന്നതു്. മുതലാളിത്തം സൃഷ്ടിച്ച ഇല്ലാത്തവരുടെ ഭൂരിപക്ഷം-(probtariat class)അതിനെ നിർമ്മിച്ചവ്യവസ്ഥിതിയെത്തന്നെ നശിപ്പിക്കാൻ പര്യാപ്തമാണു്. ഇല്ലാത്തവരുടെ ജനസംഖ്യ, ആയിരക്കണക്കിനു് -ലക്ഷക്കണക്കിനു്-കോടിക്കണക്കിനു വർദ്ധിക്കുന്നു. അവരുടെ അവകാശവാദങ്ങളും ദൈനംദിനം വർദ്ധിക്കുന്നതേയുള്ളു. ഒടുവിൽ ചൂഷകന്മാരെ അവസാനിപ്പിക്കുന്ന കൃത്യംകൊണ്ടല്ലാതെ അവർ അടങ്ങുന്നില്ല. നൂറുപേരിൽ- പത്തുപേർക്കുമാത്രം ഭൂസ്വത്തുടമ ചുരുങ്ങുമ്പോൾ, ശക്തി ഭൂരിപക്ഷമായ, തൊണ്ണൂറുപേരിലേക്കു് കൈമാറപ്പെടുന്നു.

ഇങ്ങനെ അസംതൃപ്തരായ തൊഴിലാളിവർഗ്ഗം-വിപ്ലവത്തിനു തയ്യാറാകുന്നതു് ചരിത്രത്തിൽ ഒരു പുതിയ മാർഗ്ഗമല്ല. ചരിത്രത്തിൽ മുമ്പുനടന്ന എല്ലാ വിപ്ലവങ്ങ(revolutions)ളും- അധികാരമുള്ള വർഗ്ഗം അതില്ലാത്ത വർഗ്ഗത്തെ മർദ്ദിച്ചപ്പോഴായിരുന്നു. ന്യൂനപക്ഷം ഭൂരിപക്ഷത്തിന്റെ അവകാശം അന്യായമായി കയ്യടക്കിയപ്പോഴാ

യിരുന്നു. അനുഷ്ഠാനിക്കുന്ന തൊഴിലാളിവർഗ്ഗത്തിന്റെ വിജയവൈജയന്തി-മനുഷ്യസമുദായത്തെ മോചിപ്പിക്കും. വിപ്ലവം സ്ഥാപിക്കുന്നആദ്യത്തെസമുദായം-ഒരു പ്രത്യേക വർഗ്ഗത്തിന്റെ- തൊഴിലാളിവർഗ്ഗത്തിന്റെ- തായിരിക്കും. പക്ഷെ ആ പുറപ്പാട് വർഗ്ഗങ്ങളെതന്നെ ഉന്മൂലനാശം ചെയ്യാൻവേണ്ടിയുള്ളതാകുന്നു. സ്വത്തും-പ്രതാപങ്ങളും ഇല്ലാത്തവർഗ്ഗങ്ങൾക്കുവേണ്ടി പ്രത്യക്ഷമായി നടത്തിയ സമരങ്ങൾ, പരോക്ഷമായി മനുഷ്യസമുദായത്തിന്റെ യഥാർത്ഥസമരങ്ങൾതന്നെയായിരുന്നു. മനുഷ്യനിലുള്ള മനുഷ്യത്വമാണിവിടെവിജയിച്ചതു്. കമ്മ്യൂണിസത്തിന്റെ പരമമായ ലക്ഷ്യം-വർഗ്ഗരഹിതമായ സാമുഹ്യസൃഷ്ടിയാണു്-അങ്ങനെ മനുഷ്യസമുദായത്തെ പരിരക്ഷിയ്ക്കുകയാണു്. അതു് അടുത്തുവരുന്ന തലമുറകളിൽ നടക്കാൻ പോകുന്ന പരീക്ഷണമാകുന്നു. തൊഴിലാളികൾ നേതൃത്വം കൊടുക്കുന്ന വിപ്ലവങ്ങൾക്കു്, വലിയ കൺകെട്ടുവിദ്യയൊന്നും കൂടാതെ ഇത്തരം പരിണാമങ്ങൾ വരുത്താൻ കഴിയും. ഇങ്ങനെ വിപ്ലവത്തിൽ രണ്ടുഘട്ടങ്ങളുള്ളതായി വ്യക്തമാകുന്നു. മാർക്സിസത്തെ പിൻതുടരുന്ന കമ്മ്യൂണിസ്റ്റുകാർ അവയെ ശരിവയ്ക്കുന്നതാണു്.

1. വിപ്ലവഘട്ടത്തിൽ-തൊഴിലാളിവർഗ്ഗം, ഗവണ്മെൻറിനെ കീഴടക്കുന്നു.

2. കമ്മ്യൂണിസത്തിന്റേതായ വർഗ്ഗരഹിതമനുഷ്യസമുദായം. അവിടെ ഗവണ്മെൻറു് ആവശ്യമില്ലതന്നെ.

സമുദായത്തിൽ മാററം വരുത്തണമെങ്കിൽ, ഗവണ്മെൻറു് പുതുക്കിപ്പണിയേണ്ടതാകുന്നു. നിലവിലിരിക്കുന്ന

രണയന്ത്രം അപ്പടി വിപ്ലവപ്രവത്തനങ്ങൾക്ക് ഉപ
യുക്തമല്ല. അതിന്റെ ഉദ്യോഗമണ്ഡലത്തെ വിശ്വ
സിക്കാൻ വയ്യാ. അതിന്റെ നടപടിക്രമങ്ങൾ അപ്രാ
യോഗികമായിവരും. പുതിയ യജമാനൻ മാറിയാൽമാത്രം
ഗവണ്മെന്റ് രാജ്യനന്മചെയ്യുകില്ല. മുതലാളികൾ, ഉല്പാ
ദനോപകരണങ്ങളായ, ഫാക്ടറികളും, ഖനികളും, ഭൂമി
യും കൈവശം വച്ചുകൊണ്ടിരിക്കുന്നകാലത്തോളം, തൊ
ഴിലാളിവർഗ്ഗത്തിന്റെ പാർട്ടിക്ക് ഗവണ്മെന്റുകൊണ്ടു
മാത്രം കാര്യമില്ല. ഇംഗ്ലണ്ടിലെ മുതലാളികൾ, പാർലമെ
ന്റിലെ പ്രമാണിവർഗ്ഗത്തിന്റെ എണ്ണത്തെ, സ്വത്തുകൊ
ണ്ടും കൈക്കൂലികൊണ്ടും നിയന്ത്രിക്കുന്നു. അതിനാൽ
ഭൂരിപക്ഷംകൊണ്ട് അധികാരത്തിൽവന്ന ആററ്ലിയു
ടെ നപുംസകഗവണ്മെന്റിനു്, അസംബ്ളിയിൽ ഒരു
നിയമം പാസാക്കുകയല്ലാതെ-സോഷ്യലിസത്തിനുവേണ്ടി
വ്യവസായ സ്ഥാപനങ്ങളെ ദേശീകരിക്കാൻ തന്നെ കഴി
ഞ്ഞിട്ടില്ല. ഇംഗ്ലണ്ടിലെ തൊഴിലാളിപാർട്ടിനേതൃത്വം-
മുതലാളികളെ മുട്ടുകുത്തിച്ചു് സ്ഥിതിസമത്വം നടപ്പിലാ
ക്കുന്നതിനുള്ള വിപ്ലവപരിപാടികൾ സ്വീകരിച്ചാൽ, സ്വ
ത്തുടമയുക്കുവേണ്ടി, യാഥാസ്ഥിതിക കക്ഷികൾക്കെതിരായി
ഒരു യുദ്ധംതന്നെ ചെയ്യേണ്ടിവരുന്നതാണു്. മുതലാളിമാർ
തങ്ങളുടെ ചൂഷണത്തിനുള്ള കത്തകാവകാശങ്ങൾ, പഴ
ഞ്ചൻ ഭരണവകുപ്പുകളിൽനിന്നും പൊക്കിപ്പിടിക്കും. ബ്രി
ട്ടീഷ്ലേബർപാർട്ടി അധികാരത്തിൽ വന്നാലുടൻതന്നെ
ശരിയായ പ്രശ്നങ്ങളിൽനിന്നും ഒഴിഞ്ഞുമാറുകയാണു ചെ
യ്യുന്നതു്. അവർ മുതലാളിത്തരീതിയിലുള്ള സമ്പത്ത

ൻെറ ഘടനയെ മാററാൻ ശ്രമിക്കാതെ തോററു തൊപ്പിയിട്ടുന്നു. കമ്മ്യൂണിസ്റ്റുകാരുടെ വീക്ഷണഗതി ഇത്തരം മിതവാദിത്വത്തിൻേറതല്ല. അവർ പറയുന്നതു് -മുതലാളിത്തത്തിൻേറതായി ഇന്നു ബ്രിട്ടനിൽ നിലവിലിരിക്കുന്ന ഭരണയന്ത്രത്തെ ഉപേക്ഷിക്കണമെന്നാകുന്നു. തൊഴിലാളിവർഗ്ഗത്തിൻെറ ഏകാധിപത്യം പ്രഖ്യാപിക്കണം. വളരെ കർക്കശമായി മുതലാളിമാരെ നേരിടുക ഒരു മുദ്രാവാക്യമായംഗീകരിക്കേണ്ടതാകുന്നു. മുതലാളിത്തപ്രമാണികളെ ഭരണക്കസേരയിൽനിന്നും തള്ളിതാഴെയിടുക ഒരു അടിസ്ഥാനതത്വമായി സ്വീകരിക്കണം. വേണ്ടിവന്നാൽ തൊഴിലാളികൾ ഒരു സായുധയുദ്ധത്തിനും-തയ്യാറായിനിന്നു കൊള്ളേണ്ടതാകുന്നു. മുതലാളികളെ അവരുടെ അധികാരങ്ങളിൽനിന്നും വേരു പിഴുതെടുക്കാൻ മാത്രമല്ല, അവരെ വീണ്ടും അധികാരത്തിൽ വരുത്താൻ ശ്രമിക്കുന്ന എതിർവിപ്ലവകാര (Counter revolutionaries) കളെ തടയുകയും വേണം. ഇംഗൽസു് പറയുന്നു, വിപ്ലവത്തിൽ ജയിച്ച കമ്മ്യൂണിസ്റ്റുപാട്ടിയും തൊഴിലാളിവൎഗ്ഗവും—ആയുധത്തിൻെറ വിജയത്തിൽ സ്വപ്നങ്ങൾ സമൎപ്പിച്ചിരിക്കുന്ന പിൻതിരിപ്പന്മാരെ നിയന്ത്രിച്ചു് നിർബ്ബന്ധമായികൊള്ളേണ്ടതാവശ്യമാകുന്നു. പാരീസു് കമ്മ്യൂണിൽ-സായുധരായ ബഹുജനങ്ങളുടെ ശക്തിയെ അടിസ്ഥാനമാക്കി നിന്നില്ലെങ്കിൽ, ഉള്ളവരായ പ്രമാണിവൎഗ്ഗത്തിനെതിരായ 24 മണിക്കൂർ ചെറുത്തു നില്പു് അസാദ്ധ്യമായിരുന്നു. മുതലാളിപ്രമാണികൾക്കു്, ഉയൎന്നവിദ്യാഭ്യാസവും, അച്ചടക്കവും, സൈനികപരിശീലനവും ഉണ്ടെന്നുള്ളതു് മറക്കരുതു്. മുതലാ

ളിത്തത്തിന് യുദ്ധംചെയ്യുന്ന ശത്രുക്കളെ പണച്ചാക്കുകൾ കൊണ്ടു് ആകർഷിച്ചുശേഖരിക്കാം. ഒരു പൊട്ടിത്തെറിച്ച വിപ്ലവംകൊണ്ടു്, ഉടമയില്ലാതെ വന്നാൽതന്നെ, അവർ തങ്ങളുടെ മേല്പറഞ്ഞ കഴിവുകളെ ഉപയോഗിക്കാൻ ഒന്നു ശ്രമിക്കുമോ എന്നുള്ളതിന് എതിർ തെളിവില്ല.

സ: ലെനിൻ പ്രസ്താവിച്ചു:—

"In any and every serious revolution a long-obstinate desperate resistance of exploiters, who for many years yet will enjoy great advantage over the exploiters-continues the rule. Never... ... will the exploited submit to the decision of the exploited majority with out making use of their adavantages in the last desperate battle or in a series of battles. Thus the transition from capitalism to communism forms a whole historical epoch."

വിപ്ലവഘട്ടത്തിൽ മർദ്ദിക്കപ്പെട്ട വർഗ്ഗം വളരെ കരുതലായിരിക്കേണ്ടതാകുന്നു. മർദ്ദകന്മാർക്ക് മററുള്ള ജനങ്ങളുടെ മുകളിൽ പിടിച്ചുനില്ക്കാൻ ചില കഴിവുകളും, ഭരണനൈപുണ്യവും, ഉണ്ടായിരിക്കും. മർദ്ദകന്മാർ, അവസാനത്തെ ഒരു സമരത്തിലോ, ഒരു കൂട്ടം സമാന്തരസമരങ്ങളിലോ തങ്ങളുടെ ഈ "മുൻകൈ"യെ ഉപയോഗപ്പെടുത്താൻ ശ്രമിക്കാതിരിക്കില്ല. അതുകൊണ്ടു് മുതലാളിത്തത്തിൽ നിന്നും കമ്മ്യൂണിസത്തിലേക്കുള്ള മാററം ചരിത്രപ്രാധാന്യമുള്ളതാണു്. റഷ്യയിലെ അനുഭവങ്ങൾ മുമ്പിൽ നിര

ത്തിക്കൊണ്ടു് സ: ലെനിൻ വീണ്ടും വീണ്ടും തൊഴിലാളി വർഗ്ഗത്തെ വിളിച്ചുണർത്തുന്നു. തൊഴിലാളി സൎവ്വാധിപത്യം ഒഴിച്ചു് ഉണ്ടാവുന്നതല്ല. അതിനുമാത്രമേ, ധനികവൎഗ്ഗത്തിന്റെ പ്രതിരോധത്തെ തകൎക്കാൻ കഴിയൂ. മാർക്സ് സൂചിപ്പിച്ചു.

"In order to break down the resistance of the bourgeosie the workers invest the state with a revolutionary and temperory form"

തൊഴിലാളികളാണു് മുതലാളിവർഗ്ഗത്തിന്റെ ശക്തിയെ ഭേദിക്കാൻ, എതിർശക്തി ഗവണ്മെന്റിനെ ഉറപ്പിടിപ്പിക്കേണ്ടതു്. ഈ ഘട്ടത്തിൽ, ഗവണ്മെന്റിനു് ഏകാധിപത്യപരമായ കൎശനത്വം ഉണ്ടായിരിക്കുന്നതു് സ്വാഭാവികമാകുന്നു. നിർബ്ബന്ധിതമായ ചില അധികാരങ്ങൾ ഭരണകൂടത്തിലുണ്ടായിരിക്കും. അതിനു എല്ലാപാർട്ടികളുടെയും പിറകേ പോകാൻ സാധ്യമല്ല. തൊഴിലാളി താല്പൎയ്യത്തെ ഉൾക്കൊള്ളുന്ന എല്ലാ വിഭാഗങ്ങളെയും ഒന്നിച്ചുനിറുത്താവുന്നതാകുന്നു. ഇല്ലാത്തവരുടെ (proletariat class)വർഗ്ഗത്തിനെത്തന്നെ പ്രമാണിവർഗ്ഗത്തെ കീഴടക്കാൻ കാവൽനിറുത്തേണ്ടതാകുന്നു. ഇംഗൽസ് തുടരുന്നു.

"Since the state is only a temperory institution which is to be made use of in the revolution in order to suppress forcibly the opponents. It is perfeetly a bsurd to talk about a free-popular state. So long as the proletariat

needs the state - it needs it not in the interests of freedom - but in order to suppress its opponents and when it becomes possible to speak of freedom the state as such ceases to exist"

വിപ്ലവശക്തികൾക്ക്, ശത്രുക്കളെ അമർത്താനുള്ള ഒരു ഉപകരണംമാത്രമാകുന്നു ഗവണ്മെന്റ്. ഇംഗ്ലണ്ടിലെ സ്വാതന്ത്ര്യവും, നിഷ്പക്ഷവുമായ ജനകീയ ഗവണ്മെന്റ് ഒരു മണ്ടത്തരമായി ശേഷിക്കും. അധ്വാനിക്കുന്ന തൊഴിലാളിക്ക് ഗവണ്മെന്റിന്റെ ആവശ്യംനേരിടുന്നതു്, അവന്റെ ശത്രുക്കളായ ബൂർഷ്വാകളെ കീഴടക്കാനാകുന്നു. അതിൽനിന്നുള്ള മോചനം പൂർണ്ണമായി കിട്ടിക്കഴിഞ്ഞാൽ, സ്വാതന്ത്ര്യത്തെപ്പററി സംവാദം ചെയ്യുകയല്ല, ഗവണ്മെന്റുതന്നെപൊഴിഞ്ഞു നാമാവശേഷമാകുന്നതാണ്. കമ്മ്യൂണിസ്റ്റ് തീയറി പ്രകാരം, ഇന്നു ഇംഗ്ലണ്ടിലും, അമേരിക്കയിലും, ഇന്ത്യയിലും അഭിനന്ദിക്കപ്പെടുന്നപ്രകാരമുള്ള ജനാധിപത്യരീതി, വിപ്ലവപരിണാമഘട്ടത്തിൽ സ്വീകാര്യമല്ല. ബൂർഷ്വാപ്രമാണികളെ ഉടമസ്ഥതയിൽ നിന്നെല്ലാം, പുറംതള്ളിയാൽ, അവരെ ആ നിർണ്ണായകഘട്ടത്തിൽ ഗവണ്മെന്റിൽ പ്രവേശിപ്പിച്ചുകൂടാ. അപ്പോൾ ഭരണകൂടത്തിന് എല്ലാ വർഗ്ഗങ്ങളുടെയും പ്രാതിനിധ്യം പൂർണ്ണമായും ഉണ്ടാകുകയില്ല. മുതലാളിക്ക് മുതലാളിയായി ആചന്ദ്രതാരം കഴിയാനുള്ള രാഷ്ട്രീയ അഭിപ്രായസ്വാതന്ത്ര്യം ഇവിടെ എടുത്തുപ്രയോഗിക്കാവുന്നതല്ല. പ്രായപൂർത്തിവോട്ടവകാശംതുടങ്ങി, തിരഞ്ഞെടുക്കപ്പെട്ട ഗവണ്മെന്റുകൾക്കുള്ള എല്ലാപ്രത്യേകതകളും വളരെ സംശയത്തോടെ ഈ ഘട്ടത്തിൽ പുനഃപ്പരിശോധനയർഹിക്കുന്നു.

ഇന്നു് ഇന്ത്യയിൽ നിലവിലിരിക്കുന്ന പാശ്ചാത്യമാതൃകയിലുള്ള ജനാധിപത്യത്തെ കമ്മ്യൂണിസവുമായി താരതമ്യപ്പെടുത്തുന്നതു് ഈ ഘട്ടത്തെ വ്യക്തമാക്കുവാൻ പര്യാപ്തമാകും. മുതലാളിത്തത്തിന്റെ കുടയുടെ തണലിൽ ജനാധിപത്യം ഒരിക്കലും ഒരു യാഥാർത്ഥ്യമാകുന്നില്ല. ടാററായുടെയും ബർളായുടെയും അഹമ്മദാബാദിൽ മുതലാളിമാരുടെയും ഏജൻറന്മാരുടെ ഭരണംകൊണ്ടു് പാവപ്പെട്ടവനു് യാതൊരു സാമ്പത്തികമായ രക്ഷയും വാഗ്ദാനവും ലഭിക്കുന്നില്ല. ശരീരമില്ലാത്ത നിഴൽപോലെ രാഷ്ട്രീയ സ്വാതന്ത്ര്യം ഇന്നു് ഇന്ത്യയിൽ കുരിശിൽ തറയ്ക്കപ്പെട്ടിരിക്കുന്നു. ഇന്നു് ഇന്ത്യയിൽ ഭൂരിപക്ഷം വരുന്ന ബഹുകോടി ആളുകളും ഇല്ലാത്തവരാകുന്നു. സ്വത്തില്ലാത്ത ഇത്രയും ജനസംഖ്യയെ മാറിൽ വാരിപ്പിടിച്ചാലിംഗനം ചെയ്തുകൊണ്ടു് ഇവിടെ വ്യക്തികൾക്കു് സ്വാതന്ത്ര്യമുണ്ടെന്നും ഇവിടെ സമുദായത്തിൽ തുല്യരായി മനുഷ്യർ ജീവിക്കുന്നുവെന്നും പണ്ഡിതനായ നെഹ്റു പറഞ്ഞാൽ നാം അത്ഭുതപ്പെടുകയേ നിവ്വാഹമുള്ളൂ. ഇവിടെ ഭൂസ്വത്തില്ലാത്ത കോടാനുകോടി ആളുകൾക്കു സ്വാതന്ത്ര്യമില്ല- ജനാധിപത്യമില്ല- സമത്വമില്ല. അത്തരം ഭൃത്യന്മാരായ വ്യക്തികൾക്കു് തങ്ങളുടെ വേലയെ ഏററവും കൂടുതൽ കൂലികൊടുക്കുന്നവനു ലേലത്തിൽ വില്ക്കുകയല്ലാതെ മറെറാരു രക്ഷയില്ല. അവനു് സങ്കല്പിക്കാനും ആഗ്രഹിക്കാനും കഴിയുന്ന ജീവിതത്തെ നയിക്കുന്നതിനു വേണ്ടത്ര നിയന്ത്രണം ഗവണ്മെൻറിനെക്കൊണ്ടു് ചെയ്യിക്കാൻ സാദ്ധ്യമാകുന്നില്ലെന്നുള്ളതാണു് നഗ്നമായ പരമാർത്ഥം.

ഇന്ത്യൻ ഭരണത്തിൻെറ ഘടനതന്നെ സാധാരണക്കാരനെ മർദ്ദിക്കാൻവേണ്ടി പ്രാതിനിദ്ധ്യമില്ലാത്ത പത്തു മുതലാളി മാസന്മാർകൂടി എഴുതിക്കൂട്ടിയതാണു്. അപ്പോൾ ഇന്ത്യയിൽ പ്രയോഗത്തിൽ എടുത്തിരിക്കുന്ന ജനാധിപത്യത്തിൻെറ രഹസ്യ വേഷം നമുക്കു മനസ്സിലാവും. ഇന്നു ജനങ്ങൾക്കല്ല ഗവൺമെൻറിനെകയ്യടക്കിവച്ചിരിക്കുന്ന ബോംബെയിലെയും-നാഗപ്പൂരിലേയും വ്യവസായികൾക്കാണു് പരമാധികാരം. സാമ്പത്തികശക്തി അവരുടെഗുണത്തിനുവേണ്ടി ചുരുക്കം ചില ആളുകളുടെ കയ്യിൽകേന്ദ്രീകരിച്ചിട്ടുണ്ടു്. അക്കൂട്ടത്തിൽ രാജാക്കന്മാരും ജമിന്ദാരന്മാരും കപ്പൽവ്യാപാരികളും- ഫാക്ടറിഉടമ ധനന്മാരുമുൾപ്പെടുന്നു.

തൊഴിലാളികളിൽ തൊണ്ണൂററൊമ്പതു ശതമാനത്തിനും വമ്പിച്ച ഫീസുകൊടുത്തു് കാളേജു് വിദ്യാഭ്യാസത്തിനോ ഹൈസ്കൂൾ വിദ്യാഭ്യാസത്തിനോതന്നെ കഴിയുന്നില്ല. അപ്പോൾ മർദ്ദകന്മാരായ മുതലാളിമാരുടെ മക്കളുമായി സമത്വം നേടുവാൻ സാധാരണക്കാർക്കു് ഭാവിയിൽ സാധ്യമല്ലാതാവുന്നു. ഇതു് അദ്ധ്വാനിക്കുന്നവൻെറ നില വരുന്ന ഇരുപത്തഞ്ചു കൊല്ലത്തേയ്ക്കു കൂടുതൽ വഷളാക്കുന്ന ഒരു സംഗതിയാണെന്നു് സൂക്ഷ്മമായി പരിശോധിച്ചാലറിയാം. അമ്പതുശതമാനം പോലും അക്ഷരാഭ്യാസമില്ലാത്ത തൊഴിലാളികളായിക്കഴിയുന്ന ഭൂരിപക്ഷം ജനങ്ങളും അതുകൊണ്ടു് തങ്ങളുടെ ചുററുമുള്ള അടിമച്ചങ്ങല കൂടുതൽ ഉറയ്ക്കുവാൻ നിന്നുകൊടുക്കയാകുന്നു. വിദ്യാഭ്യാസം-ദിനപ്പത്രങ്ങൾ-റേഡിയോ- സിനിമാ-പ്രസംഗങ്ങൾ എല്ലാം-അമേരിക്കൻ മുതലാളികളുടെ ഡാളർ പററിയ

ആളുകൾ ഗവണ്മെൻറിനകത്തിരുന്നു് നിയന്ത്രിക്കുന്നു. തൊഴിലാളികളുടെ തലയ്ക്കുകത്തു് മുതലാളിത്തത്തിൻെറ സ്വാധീനശക്തി അടിച്ചുകയററാൻ വേണ്ടിയുള്ള ശ്രമങ്ങളാണു് ഇന്ത്യയിൽ കാശ്മീർമുതൽ കന്യാകുമാരിവരെനടന്നുകൊണ്ടിരിക്കുന്നതു്. ഭരിക്കുന്ന പ്രമാണിവർഗ്ഗത്തിൻെറ കയ്യിൽ പ്രചരണായുധങ്ങൾ തങ്ങിയിരിക്കുന്നതുകൊണ്ടു് ബഹുജന തൊഴിലാളിമുന്നണിക്കു് തങ്ങളുടെ സംഘടിതമായഐക്യം നിലനിറുത്താൻതന്നെ പ്രയാസമായിത്തീന്നിട്ടുണ്ടു്.

വ്യക്തികളുടെ സ്വാതന്ത്ര്യത്തെപ്പററി– അമേരിക്കയിലെയും-ഇന്ത്യയിലെയും ഇറച്ചി മുതലാളിമാർവരെ അഭിമാനം കൊള്ളുന്നുണ്ടു്. പക്ഷെ അധ്വാനിക്കുന്ന തൊഴിലാളിവർഗ്ഗത്തിനു്– ഒരു റൊട്ടിക്കഷണംപോലെയോ ഒരു ഗ്ലാസ് പാലുപോലെയോ രാഷ്ട്രീയസ്വാതന്ത്ര്യം അത്ര സുഭിക്ഷമായിലഭിക്കുന്നില്ല. വേലക്കാരനു് അവൻെറ ദിവസക്കൂലി കൂട്ടുന്നതിനു് ഗവണ്മെൻറിനെ പ്രേരിപ്പിക്കാൻ കഴിവില്ല തൊഴിലാളിചൂഷണംകൊണ്ടു് തിന്നുകൊഴുത്തമുതലാളിമാർ ക്യാബിനററിലെ മന്ത്രിമാക്കു് അമ്പതിനായിരക്കണക്കിനു രൂപ കൈക്കൂലി നൽകുന്നു. ഈ ഭോഗസമ്പത്തിൽലയിച്ചു് – മുതലാളിക്കനുകൂലമായി ലേബർ കോടതികൾ വിധിക്കുന്നു. ദുർബ്ബലതയല്ല അധ്വാനിക്കുന്നവൻ തോല്ക്കുന്നതിനു കാരണം. ഇന്ത്യയിലെ തൊഴിലാളിക്കു വിസ്താരമേറിയ ഒരു ആമാശയമുണ്ടു്. പക്ഷേ അവൻെറ നാക്കിനും നല്ല നീളമുണ്ടു്. പക്ഷേ അവനു് കലാരസികനാകത്തക്ക അക്ഷരാഭ്യാസമോ സ്വാതന്ത്ര്യ

മൊഇല്ല. അവന് ഈ സ്വാതന്ത്ര്യംനേടുവാനുള്ള വഴിയും
അവ്യക്തമാക്കുവാൻ ഭരണകക്ഷിശ്രമിക്കുന്നു. തൊഴിലാളി
ക്ക് അഞ്ചുകൊല്ലത്തിലൊരിക്കൽ ഉണങ്ങിയ ഒരു വോട്ടവ
കാശം നൽകിയിട്ടുണ്ടെന്നുള്ളതു ശരിതന്നെ. എന്നാൽ
മേഘങ്ങളുടെ ഇടയിൽനിന്ന് - നീലനിറമുള്ള മുതലാളി
മാർ മുതലാളിപാർട്ടിയുടെ തിരഞ്ഞെടുപ്പ് ആഫീസുകളി
ലേക്ക് - നിയോജകമണ്ഡലങ്ങളിൽ സ്ഥാനംപിടിക്കുമ്പോൾ
തൊഴിലാളിയുടെ ചേരി-ദുർബ്ബലമാവുകയാണ് പതിവ്.
അമേരിക്കയിൽ നിന്നുമുള്ള ഡാളർപോലും വോട്ടറെ പര
സ്യമായിനിർബ്ബന്ധിക്കുന്നു. പിന്നെ ഈ വോട്ടവകാശത്തി
ന് എന്ത് ധാർമ്മികവിലയാണുള്ളത്. 2000 രൂപ ഒരു
പത്രത്തിനു നൽകുമ്പോൾ- മുതലാളിക്കനുകൂലമായ വാ
ർത്താനിയന്ത്രണവുംപത്രക്കുറിപ്പുകളും ഉണ്ടാകുന്നു. ഇങ്ങനെ
മനുഷ്യന്റെ സ്വാതന്ത്ര്യവും മനുഷ്യന്റെ അവകാശവും
അഞ്ചുകൊല്ലത്തിലൊരിക്കൽ വില്ക്കപ്പെടുന്നു. പട്ടിണി
യിൽ നിന്ന് പൊരിയുന്നവർ അങ്ങനെ ചെയ്യുമാറാകും.
അവർ ശരീരവും ആത്മാവും വേലയും കോടീശ്വരനായ
ഫാക്ടറിമുതലാളിയുടെ മുപ്പത് അണയ്ക്കും ആഴ്ചതോറും
വില്ക്കുന്നവരാകുന്നു. "സ്ഥാനാർത്ഥികളെ നേരിട്ട് നിർദ്ദേ
ശിക്കുന്നതിനുള്ളഅവസരം വോട്ടവകാശികൾക്കില്ല. അവ
രുടെ മുമ്പിൽ വെളിച്ചത്തുകണ്ട-രണ്ടു കശടന്മാരിൽ ഭേ
പ്പെട്ട ഒരാളിനെ തിരഞ്ഞെടുക്കാനുള്ള സ്വാതന്ത്ര്യമേ
നൽകപ്പെടുന്നുള്ളൂ. അങ്ങനെ പ്രതിനിധിയായി അംഗീക
രിക്കപ്പെടുന്നവൻ മിക്കവാറും രണ്ടുപേരിലും വഴ്ച്ച്മായനാ
യിരിക്കയും അപൂർവ്വമല്ല" എന്ന് ഒരു ചിന്തകൻ ഈ രാജ്യ
ത്തെ തിരഞ്ഞെടുപ്പുകളെപ്പറ്റി വിമർശിച്ചിട്ടുണ്ട്.

ഇങ്ങനെ ഇന്ത്യയിൽമാത്രമല്ല ബ്രിട്ടനിലും അമേരിക്ക യിലും ഇന്ന് അഭിപ്രായസ്വാതന്ത്ര്യവും ചിന്താസ്വാതന്ത്ര്യ വും രാഷ്ട്രീയജനാധിപത്യവും ഒരു ശരീരമില്ലാത്ത നിഴലാ യി മാറിയിട്ടുണ്ട്. അമേരിക്കയിൽതന്നെ ഹാർവേർഡ് ഫോസ്റ്റിനെപ്പോലെയുള്ള കലാകാരന്മാരും സാഹിത്യകാ രന്മാരും സാമ്പത്തികസ്ഥിതിസമത്വം ഏർപ്പെടുത്തി മനു ഷ്യന്റെ ദുരിതം അവസാനിപ്പിക്കണമെന്ന് മുറവിളി കൂട്ടുന്നു. കമ്മ്യൂണിസ്റ്റ് ലേഖകന്മാർ എല്ലാ യൂറോ പ്യൻ രാജ്യങ്ങളിലും പ്രമുഖന്മാരായി നിന്നുകൊണ്ടുപോലും ചൂഷണം ചെയ്യപ്പെടുന്ന തൊഴിലാളിക്കുവേണ്ടി ചികി ത്സാരൂപത്തിൽ കലാസൃഷ്ടിയിലേർപ്പെട്ടിരിക്കുന്നു.

അമേരിക്കൻ മുതലാളിത്ത ഭരണരീതിയെപ്പററി ഫോസ്റ്റ് കൂടുതൽ വെളിപ്പെടുത്തുന്നതിപ്രകാരമാകുന്നു.

"ഇവിടെ രാഷ്ട്രീയമോക്ഷമെന്നു പറയുന്നതു് അ ഞ്ചുകൊല്ലത്തിലൊരിക്കൽ വോട്ടുചെയ്യുകയാണ്. മിക്ക വാറും കോടിക്കണക്കിന് ആളുകൾ - വെളുത്ത ആളുകൾ വോട്ടുചെയ്യാത്ത പാർട്ടികൾ അധികാരത്തിൽ വരുന്ന താണ് പതിവ്. വോട്ടുകൾ സംഭരിക്കാൻ വേണ്ടി ചിത്ര ശലഭങ്ങളെ എന്നവണ്ണം ബഹുജനങ്ങളെ ആകർഷിക്കു ന്നതാകുന്നു. തൊഴിലാളികൾക്ക് തങ്ങളുടെ ഫാക്ടറിമുത ലാളിമാരുടെ വർഗ്ഗത്തിൽനിന്നും ധാരാളം "ഭിക്ഷ" കിട്ടുന്ന കാലമാണതു്. മുതലാളിമാർ പണം ചിലവഴിച്ച് തൊ ഴിലാളിക്ക് സൗജന്യം ചെയ്യുന്ന അമേരിക്കൻ മാതൃകാ വിപ്ലവത്തിൽനിന്നും സ്വയം രക്ഷപ്പെടാൻ കരുതിക്കൂട്ടി യാണ്. ഇംഗ്ലീഷ് രാജ്യതന്ത്രജ്ഞന്മാരും ഇങ്ങനെതൊഴി

ലാളികളെ ഭിന്നിപ്പിച്ച് പററിക്കാൻ പ്രസിദ്ധി കേട്ടവരാകുന്നു. സ്വാതന്ത്ര്യമയ്യംവേണ്ടി വിപ്ലവത്തിന് സംഘടിച്ചിരിക്കുന്ന സർവലോകതൊഴിലാളികൾക്കെതിരായി അവർ ഗൂഢാലോചന നയിക്കയാണിന്ന്. കൽക്കരി മുതലാളിമാരും ബാങ്കുടമസ്ഥന്മാരും അക്കൂട്ടത്തിലുണ്ട്. ക്രിസ്തുമതപള്ളികളും ദേവാലയങ്ങളും വിപ്ലവത്തിനെതിരായി പ്രവൎത്തിക്കാൻവേണ്ടി മുതലാളിമാരാൽ കൈക്കൂലി നൽകപ്പെടുന്നു. ശാന്തരായിരിക്കുക, സ്വാതന്ത്ര്യത്തെ വെടിയുക, ഉള്ളതുകൊണ്ടു തൃപ്തിപ്പെട്ടുകൊള്ളുക തുടങ്ങിയ ക്രിസ്ത്യൻ പള്ളി മതത്തിൻെറ സിദ്ധാന്തങ്ങൾ ഈശ്വരൻെറയും ഗവണ്മെൻറിൻെറയും ഭൃത്യന്മാരായി മനുഷ്യരെ കെട്ടിയിടുന്നു. വിപ്ലവപരമായ രാഷ്ട്രീയ അതൃപ്തിയെ ഉന്മൂലനാശം ചെയ്യാനുള്ള കൃത്യമമാണിവിടെ നാം കാണുക. അമേരിക്കയിലെ ട്രേഡ്ബോർഡ് നിയമങ്ങൾ പാസാക്കികൊണ്ടുള്ള നിയമസഭയുടെ സൗജന്യങ്ങളും വയോജനപെൻഷൻ ആക്റ്റും തൊഴിലില്ലായ്മ, ആരോഗ്യ ഇൻഷ്വറൻസ് നിയമവും തൊഴിലാളികളുടെ വർഗ്ഗസമരത്തെയും അധികാരതാല്പര്യത്തെയും നിരുത്സാഹപ്പെടുത്തി തണുപ്പിക്കാനുള്ള ശ്രമമാണ്. വിപ്ലവത്തീയിൽ നിരന്തരമായി വിശപ്പ് ശമിപ്പിക്കുവാൻ വേണ്ടി ഇററിററു വീഴുന്ന മഞ്ഞുനീർത്തുള്ളികളായി ഈ നടപടികളെ കണക്കാക്കാം. മുതലാളിത്തത്തെ രമ്യമായ ഒരു സംഘടനയാക്കി എല്ലാവരെക്കൊണ്ടും അംഗീകരിക്കുവാൻവേണ്ടി വസ്ത്രങ്ങൾ അണിയിച്ചു നിറുത്തിയിരിക്കുന്നു. അതിനുള്ള ഉപകരണമായി ഗവണ്മെൻറിനെ അമേരിക്കൻ പ്രമാണികൾ കരു

ന്നു. ആവി ശക്തിയായി ജനിക്കുമ്പോൾ ശബ്ദത്തോടു കൂടി ഒരു പൊട്ടിത്തെറിയ്ക്കൽ ഉണ്ടാകാതെ ചുറ (Safety valves) വാതിലുകളിൽക്കൂടി കടത്തിവിടുന്ന രീതിയെയാണു് തൊഴിലാളിസമ്മർദ്ദത്തിനെതിരായി കണ്ടുപിടിച്ചിരിക്കുന്നതു്. ഇങ്ങനെ മർദ്ദിക്കുന്ന കോടിക്കണക്കിനാളുകൾക്കു് സൗജന്യങ്ങൾദാനം ചെയ്യുന്നതാണു് ഗവൺമെൻറിൻെറ സ്വഭാവമെന്നുപോലും തോന്നിപ്പോകുന്നുണ്ടു്. മുതലാളിത്തത്തിൻെറ ചങ്ങലക്കണ്ണികൾ കൂടുതൽ കൂടുതൽ ഉറപ്പിക്കപ്പെടുന്നു. തൊഴിലാളികളുടെ കഴുത്തിൽ അവ അമരുന്നു. ഇതാണു് ഞങ്ങളുടെ നാട്ടിൽ ജനാധിപത്യഭരണകൂടമെന്നും ജനങ്ങളുടെ വോട്ടവകാശമെന്നും വ്യാഖ്യാനിക്കപ്പെടുന്നതു് !!

ചില രാജ്യങ്ങളിൽ ഇങ്ങനെ തൊഴിലാളികളുടെ രാഷ്ട്രീയ അച്ചടക്കവും ശക്തിയും കുറഞ്ഞുവന്നിട്ടുണ്ടു്. അതിനുകാരണം മുതലാളിവർഗ്ഗത്തിൻെറ സൗജന്യങ്ങൾ വാങ്ങി സമാധാനപ്പെടുന്ന സ്വഭാവത്തിൽ നിന്നാകുന്നു. മുതലാളികൾ തങ്ങളുടെ സ്വാധീനതയുടെ പരിധിവികസിപ്പിക്കുന്നു. തങ്ങളുടെ ലക്ഷക്കണക്കിനുള്ള ലാഭത്തിൻെറ-ശുഷ്ക്കമായ ഒരു ശതമാനം തൊഴിലാളിക്കു ബോണസ്സായി നൽകുന്നു. ധനികനായ മുതലാളിയുടെ മേശപ്പുറത്തുനിന്നും പൊഴിഞ്ഞുവീഴുന്ന-റൊട്ടിക്കഷണങ്ങൾ, ഭിക്ഷയായി പാവങ്ങൾ തിററപ്പെടുന്നു. മുതലാളിത്തം ഇങ്ങനെ പരിപൂർണ്ണസ്ഥിതി സമത്വത്തെയും, ജനകീയ നന്മയെയും പിറകോട്ടോടിക്കുന്നു. അമേരിക്കൻ മാഡൽജനാധിപത്യങ്ങൾ, ഫാസിസത്തിലേക്കു കാൽവച്ചിട്ടുണ്ടു്. സാമ്രാജ്യ

ത്വം മുതലാളിത്തത്തിൻെറ ആധുനിക ഭരണസമ്പ്രദായമാകുന്നു. മററു രാജ്യങ്ങളെ സ്വന്തം കോളനികളാക്കി, ആഭ്യന്തരമായ, സാമ്പത്തികക്കുഴപ്പം നീക്കുവാനാണു്, സാമ്രാജ്യശക്തികൾ ആലോചിക്കുന്നതു്. പ്രൊഫസർ ലാസ്കി അമേരിക്കൻ ഡിമോക്രാസിയെപ്പററി പ്രസ്താവിച്ചിട്ടുള്ളതു് ഈ അടിസ്ഥാനത്തിലാകുന്നു.

മുതലാളിത്തത്തിൻെറ വികാസഘട്ടത്തിൽ, കമ്മ്യൂണിസ്റ്റുകാർ രാഷ്ട്രീയസ്വാതന്ത്ര്യത്തെയും, സാമ്പത്തികസ്വാതന്ത്ര്യത്തെയും പ്രത്യേകമായികാണുന്നു. സൗജന്യങ്ങൾ താല്ക്കാലികമായി നൽകി, മുതലാളിത്തത്തിനെതിരായ സാർവ്വലൗകികവിപ്ലവത്തെ ചെറുക്കുന്നതു് അഭിലഷണീയമല്ലെന്നു് അവർ സയുക്തികം രേഖപ്പെടുത്തുന്നു. മനുഷ്യൻ നിഴലായിപ്പോകുമെന്നു് അവർ മുന്നറിയിപ്പു നൽകിയിട്ടുണ്ടു്. രാഷ്ട്രീയസ്വാതന്ത്ര്യമെന്നതിനെ വിശ്വസിക്കുന്നവർ, നിഴലിനെക്കണ്ടു് ശരീരമെന്നു തെററിദ്ധരിക്കയാകുന്നു. രാഷ്ട്രീയ സ്വാതന്ത്ര്യം ഒരു അഭിനയമാണെന്നു് സംഘടിത തൊഴിലാളിവർഗ്ഗത്തിൻെറ നേതാവെന്ന നിലയിൽ സ: സ്റ്റാലിൻ അഭിപ്രായപ്പെട്ടിട്ടുണ്ടു്. അഴുകിക്കൊണ്ടിരിക്കുന്ന മുതലാളിത്തത്തിനെതിരായി, തങ്ങളുടെ കോട്ടയായപാർട്ടിയിൽ, അണിനിരക്കുവാൻ അദ്ദേഹം അധ്വാനിക്കുന്നവർഗ്ഗത്തെ ആഹ്വാനം ചെയ്യുന്നു. "ആഹാരമില്ലാത്തപ്പോൾ ജനങ്ങൾക്കു രോഗം വരുന്നു. അപ്പോൾ അവർക്കു് രാഷ്ട്രീയസ്വാതന്ത്ര്യം നൽകുന്നു" എന്നാണു് അമേരിക്കൻ ഡിമോക്രസിയിലെ തൊഴിലാളികളെപ്പററി അദ്ദേഹം റിപ്പോർട്ടു സമർപ്പിച്ചിരിക്കുന്നതു്. കമ്മ്യൂണിസംശരീരമായി അംഗീകരിക്കുന്നതു് സാമ്പത്തിക സ്ഥിതി സമത്വമാകുന്നു.

രാഷ്ട്രീയ സിദ്ധാന്തങ്ങളെ ചരിത്രത്തിൻെറ പശ്ചാത്തലത്തിൽ നിന്നുവേർതിരിച്ചുകൂട. മനുഷ്യൻെറ മാററങ്ങളെ അവ സ്ഥിരീകരിക്കമാത്രമാകുന്നു. മാററങ്ങൾ പരിതസ്ഥിതിയുടെ സമ്മർദ്ദംകൊണ്ടു് വന്നവയാണു്.

കമ്മ്യൂണിസ്ററുതീയറി മനുഷ്യനു് ഒരു പരീക്ഷണദശയെക്കാണി (Process) ച്ചുതരുന്നു. അതു് മാറുകയും അഭിവൃദ്ധിപ്പെട്ടു പുരോഗമിക്കയും ചെയ്യുന്നു. മാർക്സിൻെറയും ഇംഗൽസിൻെറയും പ്രാചീനതത്വശാസ്ത്രങ്ങൾ മാത്രമല്ല ലെനിൻെറ മുതലാളിത്തത്തെയും സാമ്രാജ്യത്തെയും പററിയുള്ള കൂടുതൽ ചർച്ചകൾ മാർക്സിസത്തെ ശക്തമായി ഉറപ്പിച്ചു.

സ: സ്റ്റാലിൻ ഫാസിസത്തിൻെറ ഒന്നാംനമ്പർ ശത്രുവായി പ്രത്യക്ഷപ്പെട്ടു. തൊഴിലാളിവർഗ്ഗത്തിൻെറ ജനാധിപത്യത്തിനെതിരായി ഒരു വാൽനക്ഷത്രം പോലുദിച്ച ഹിററ്ലർക്കെതിരായി സോവിയററു് തൊഴിലാളിവർഗ്ഗം രക്തംചിതറി ദുരിതംസഹിച്ചു് സമരംചെയ്തു. ഫാസിസ്ററു രാജ്യങ്ങളിൽ തൊഴിലാളികളെ അരച്ചുകൊന്നു. എന്നിട്ടും ലോകമഹായുദ്ധം അവസാനിച്ചതു് തൊഴിലാളി ചേരിയുടെ ഉയിർത്തെഴുന്നേൽപ്പും കൊണ്ടാകുന്നു. മുതലാളി രാജ്യങ്ങളിൽ തൊഴിലാളികൾക്കു കിട്ടുന്ന "ജനാധിപത്യം"—സോവിയററു് റഷ്യയിലെ ജനാധിപത്യവുമായി താരതമ്യപ്പെടുത്തേണ്ടതാകുന്നു. അവിടെ ഓരോ വേലയിൽ ഏർപ്പെട്ടിരിക്കുന്നവർക്കും ഡെലിഗേററുകളെ തിരഞ്ഞെടുക്കാം. അതു് തൊഴിലാളികളിൽ ഭൂരിപക്ഷം ചർച്ചചെയ്തശേഷമാകുന്നു. അപ്പോൾ വേലകൾക്കു്

പുറത്തുനില്ക്കുന്നമുതലാളിമാർ ഭരണകൂടത്തിൽ നിന്നെല്ലാം പുറത്തേയ്ക്കു് എറിയപ്പെട്ടു. 1937-ലെ സോവിയററു ഭരണഘടന അധ്വാനിക്കുന്ന തൊഴിലാളിവർഗ്ഗത്തിനു മാത്രം അഭിപ്രായസ്വാതന്ത്ര്യം അനുവദിച്ചുകൊണ്ടു് വിജ്ഞാപനം ഇറക്കി. തൊഴിലാളികളുടെ ആഗ്രഹത്തിനു മാത്രമാണു് ഗവണ്മെൻറു ജീവിച്ചതു്. മുതലാളികൾക്കു് സ്വന്തം നിലയെ പ്രതിരോധിക്കുവാനുള്ള "പരിശുദ്ധജനാധിപത്യം" അവിടെയില്ല. ജനദ്രോഹികൾക്കുകൂടി ഗവണ്മെൻറിൽ സ്ഥാനമില്ലെന്നു് റഷ്യ ആദ്യമായി പ്രയോഗത്തിൽ കാണിച്ചു. തൊഴിലാളികളും കൃഷിതരുമായവരുടെ ജനകീയഭരണത്തിൽ, മുതലാളികളായ കൃഷകന്മാർക്കു് യഥാർത്ഥമായ പങ്കു കിട്ടുന്നതല്ല. അതു് കൃഷിതന്മാരുടെ വിയർപ്പിൽ കെട്ടിപ്പടുത്തതാണു്. വിപ്ലവം നടക്കുമ്പോൾ ഇതു് അത്യന്താപേക്ഷിതമാണു്. ഒരു പിടിമർദ്ദിതന്മാരെ മാററിനിർത്തിയില്ലെങ്കിൽ വിപ്ലവങ്ങൾ വഞ്ചിക്കപ്പെടുമെന്നു നിശ്ചയമാണു്.

ഇന്നു കമ്മ്യൂണിസം, മനുഷ്യസംസ്കാരത്തിൻെറ ഏകരക്ഷാമാർഗ്ഗമായി ഉയന്നിട്ടുണ്ടു്. മനുഷ്യനെ ചൂഷണം ചെയ്യുന്ന, മുതലാളിത്ത വ്യവസ്ഥയിൽ നിന്നും രക്ഷകിട്ടിയില്ലെങ്കിൽ, മനുഷ്യസംസ്കാരം, മുന്നോട്ടു പോകാതെ സ്തംഭിച്ചുപോകും. സോഷ്യലിസ്റ്റുകളുടെ സൗജന്യത്തിനുവേണ്ടിയുള്ള നില നിരാശാകരമായിട്ടാണു് പല ഗവണ്മെൻറു ബഞ്ചുകളിലും കാണുന്നതു്. തകന്ന ലോകത്തിനു് - മനുഷ്യസമുദായത്തിനു് ഇന്നു കമ്മ്യൂണിസം ഒരു ആശാകേന്ദ്രമാകുന്നു. മുതലാളിത്തം - ന്യൂനപക്ഷമേധാവിത്വം, അവസാനിച്ചില്ലെങ്കിൽ, പരിഷ്കാരം അപകടത്തിലാണു്.

യുദ്ധം, രോഗം പട്ടിണി, ക്ഷാമം ഇതെല്ലാം മുതലാളിത്തത്തിന്റെ ആശ്രിതന്മാരാകുന്നു. ഇവയുടെ ഗതിയിൽനിന്നു മനുഷ്യൻ രക്ഷിക്കപ്പെടണം. ഓരോ യുദ്ധവും, സമാധാനകാലത്തു തൊഴിലാളിവർഗ്ഗം, കെട്ടിപ്പടുത്ത എല്ലാവും സമ്പാദിച്ചതെല്ലാവും ചുട്ടുകരിക്കുന്നു. അതു കൊണ്ടു് അധ്വാനിക്കുന്നവർ സമാധാന പ്രസ്ഥാനത്തിലാണു്.

യുദ്ധാപകട സന്ധിവരുമ്പോൾ, തൊഴിലാളിയുടെ ജീവിതത്തോതു് (standard of living) ഉയർത്തുവാനുള്ള ദൈനംദിനസമരങ്ങൾപോലും ഒരു വശത്തു മാററി വയ്ക്കപ്പെടുന്നു. നഗ്നതയിലും, ലജ്ജാകരമായ സ്ഥാനങ്ങളിലും നിന്നു് അവർ ചാട്ടയടിയേററു് പണിയെടുക്കുന്നു. ഇത്തരം മുതലാളിത്തത്തിന്റെ അടിമസംസ്കാരത്തിൽനിന്നു ലോകം രക്ഷിക്കപ്പെടുകതന്നെ വേണം. ഒരു സംഘടനാവ്യവസ്ഥിതിയെന്നനിലയിൽ ക്യാപ്പിററലിസം, മനുഷ്യനെ നന്നാക്കുന്നില്ല. മനുഷ്യന്റെ ഭാവിനന്മ, ഭൂരിപക്ഷജനതയുടെ ആശയപുഷ്പങ്ങളെ വികസിപ്പിക്കുവാനുള്ള ഒരു ശക്തിയായ വിപ്ലവംകൊണ്ടേ കഴിയൂ. ക്യാപ്പിററലിസത്തെ സിംഹാസനത്തിൽ നിന്നിറക്കണം. അതിന്റെ സ്ഥാനത്തു്, അധ്വാനിക്കുന്ന മനുഷ്യവർഗ്ഗത്തിന്റേതായ അധികാരമാണു സ്ഥാപിക്കേണ്ടതു്. അപ്പോഴാണു് മാർക്സ് പറഞ്ഞപോലെ:—

"Man makes his own history ... ... and government ceases as an instrument of class domination."

മനുഷ്യൻ, സ്വന്തസമുദായത്തിൻെറ യഥാർത്ഥചരിത്രം എഴുതുന്നതിന്ന ആരംഭിക്കുന്നതു്. പ്രമാണിവർഗ്ഗത്തിൻെറ മർദ്ദനായുധമെന്ന നിലയിൽനിന്നു് ഗവൺമെൻറു് അപ്രത്യക്ഷമാകുന്നതു്.

---

## ലോകരാഷ്ട്രങ്ങളുടെ ജീവൽ പ്രശ്നങ്ങൾ

ലോകമഹായുദ്ധങ്ങളുടെ ഫലമായി ഏഷ്യയിലും ഭൂഗോളം മുഴുവനും ഉള്ള പട്ടാളമേധാവികളും വെടിമരുന്നു മുതലാളികളും വമ്പിച്ച ലാഭം നേടിയിരിക്കുന്നു. അതേ അവസരം സാമ്രാജ്യശക്തികളുടെ കീഴിൽ കഴിയുന്ന കാളനികളിലെയും അർദ്ധകാളനികളിലെയും ജനങ്ങൾ ആഫ്രിക്കയിലും അമേരിക്കയിലും ആസ്ട്രേലിയയിലും മററും അവർണ്ണനീയമായ കഷ്ടതകൾ സഹിച്ചു. നീണ്ട നീണ്ട യുദ്ധങ്ങൾ വീണ്ടും ആരംഭിക്കുന്നതോടെ ഓരോ രാജ്യത്തെയും അദ്ധ്വാനിക്കുന്ന കർഷകരുടെയും തൊഴിലാളിയുടെയും ജീവിതം കൂടുതൽ കഠിനമായ അഗ്നിപരീക്ഷയ്ക്കു വിധേയമാവുകയാണു്.

അതുകൊണ്ടു് ഈ നൂററാണ്ടിലെ മനുഷ്യർ ഒന്നടങ്കം ആവശ്യപ്പെടുന്നു.

1. യുദ്ധം അവസാനിപ്പിക്കണം.

2. വിദേശീയ സാമ്രാജ്യസൈന്യങ്ങളെയും കപ്പൽപ്പടയേയും എല്ലാ കാളനിരാജ്യങ്ങളിൽ നിന്നും തിരിച്ചുവിളിച്ചു് അവയ്ക്കൊക്കെ പരിപൂർണ്ണമോചനം നൽകുക.

3. ഗവണ്മെൻറുകളും ജനങ്ങളും തമ്മിൽ സ്ഥിതി സമത്വം സംസ്ഥാപിച്ചു് സാർവലൌകികസമാധാനം ഉയൎത്തുവാൻ നിലവിലുള്ള യൂ. എൻ. ഓ ഒരു കമ്മിററിയെ ചുമതലപ്പെടുത്തണം.

ഈ നടപടികൾ മനുഷ്യവൎഗ്ഗത്തെ ജീവിക്കുവാൻ സഹായിക്കുന്നതാകുന്നു.

കഴിഞ്ഞ യുദ്ധങ്ങളിലെല്ലാം ആക്രമണകാരി രാജാവോ മന്ത്രിയോ ഫാസിസ്റ്റ് ഏകാധിപതിയോ ആയിരുന്നു. ഗവണ്മെൻറുകൾ ലാഭം ആശിച്ച തോക്കു മുതലാളിമാരോടൊപ്പം യുദ്ധം പ്രഖ്യാപിച്ചപ്പോൾ ജനങ്ങൾ അതിനെതിരായി ശബ്ദംഉയൎത്തിയിട്ടുണ്ടു്. അവർ ചോദിച്ചു.

1. യുദ്ധത്തിനും കാളന്തികളിൽ ആഭ്യന്തരകലാപത്തിനും ഉത്തരവാദികൾ സാർവലൌകിക മുതലാളിവൎഗ്ഗമാണു്. അവരെ മനുഷ്യശത്രുക്കളായി ശിക്ഷിക്കുക.

2. ഓരോ ജനാധിപത്യരാജ്യങ്ങളിലെയും ഗവണ്മെൻറുകളിൽ മുതലാളിമാരുടെ രാഷ്ട്രീയവും നയതന്ത്രപരവുമായ സ്വാധീനശക്തി നശിപ്പിക്കുക.

3. രാജ്യത്തിനകത്തും രാജ്യത്തിനു പുറത്തും മനുഷ്യരെ ആക്രമിക്കുവാൻ വേണ്ടിയുള്ള പോലീസ് പട്ടാളക്കാരുടെ ആയുധസജ്ജീകരണങ്ങൾ കഴിയുന്നതും കുറച്ചു വയ്ക്കുവാൻ ഒരിക്കുന്ന എല്ലാ ഗവണ്മെൻറുകളും യോജിച്ചു ശ്രമിക്കുന്നതു നന്നായിരിക്കും.

4. എല്ലാ ഗവണ്മെൻറുകളും-അവ തൊഴിലാളി ജനാധിപത്യത്തിൻെറയോ മുതലാളി സർവ്വാധിപത്യത്തിൻെറയോ ആയിക്കൊള്ളട്ടെ-വിദേശനയം സമാധാനപരമായി സ്വീകരിക്കേണ്ടതാണു്.

5. എല്ലാ ഗവണ്മെൻറുകളും ലോകസമാധാനപ്ര സ്ഥാനത്തിൻെറ കൗൺസിലിൽ അംഗത്വം രജിസ്റ്റർ ചെയ്യണം. യു. എൻ. ഒായ്ക്ക് അതിന് മുൻകയ്യെടുക്കാവു ന്നതാകുന്നു.

നീണ്ടുനിന്ന ലോകമഹായുദ്ധങ്ങൾ കൊണ്ട് എല്ലാ തൊഴിലാളി മുതലാളി രാജ്യങ്ങളിലും സാമ്പത്തികത്തക ൎച്ചയും ക്ഷാമവും പിടിപെട്ടിട്ടുണ്ട്. അവിടെയെല്ലാമുള്ള ജനങ്ങൾ മുറവിളിക്കുന്നതിപ്രകാരമാകുന്നു.

1. ഗവണ്മെൻറുകളുടെ വർദ്ധിച്ച പട്ടാളച്ചിലവ് ഏററവും ചുരുക്കി ഓരോ രാജ്യത്തെയും ബഡ്ജററിൽ നിന്ന് കൃഷി, വ്യവസായം, പാലംപണി, ജലസേചനം വിദ്യാഭ്യാസം മുതലായ സൃഷ്ടിപരമായ പ്രവർത്തന ങ്ങൾക്കും സാമ്പത്തികപുനരുദ്ധാരണത്തിനും ബഹുജന നന്മയ്ക്കും വേണ്ടി പ്ലാനുകൾ ആസൂത്രണം ചെയ്യുക.

2. യാന്ത്രികോപകരണങ്ങൾ, കലപ്പ, കൃഷിക്കുള്ള മോട്ടോർ ട്രാക്ടർ ഇവ ഉണ്ടാക്കുന്ന വ്യവസായശാലകൾ ഗവണ്മെൻറിൻെറ മേൽ നോട്ടത്തിൽ നിർമ്മിക്കുക.

3. കഴിയുന്നിടത്തോളം ഭൂമി ജന്മികളിൽ നിന്നും വേതനം കൊടുക്കാതെ പിടിച്ചെടുത്ത് യഥാൎത്ഥ കർഷ കൎക്ക് വീതിച്ചു കൃഷിയെ സഹകരണാടിസ്ഥാനത്തിലുള്ള ഒരു ആധുനികവ്യവസായമാക്കി ഉയൎത്തുക.

4. അസംസ്കൃത സാധനങ്ങൾ വിദേശരാജ്യത്തി ലുള്ള ഫാക്ടറികളിലേയ്ക്കു കയററി അയയ്ക്കാതെ അവ ഓരോ രാജ്യത്തെയും അധിവസിക്കുന്ന ജനങ്ങൾക്ക് കൂടുതൽ തൊഴിൽ നൽകി പട്ടിണി കുറയ്ക്കത്തക്കവണ്ണം വ്യവസായശാലകളും മില്ലുകളും പണിയിയ്ക്കുക.

മേല്പറഞ്ഞ പരിപാടികൾ നടപ്പിലാക്കിയാൽ ഓരോ പ്രാദേശികഗവണ്മെൻറുകളുടെയും ജനങ്ങളുടെയും സ്വാതന്ത്ര്യവും നന്മയും വർദ്ധിക്കുകയേ ഉള്ളു.

ഫ്രാൻസ്, ബ്രിട്ടൻ, അമേരിക്ക മുതലായ സാമ്രാജ്യമോഹികളായ ഗവണ്മെൻറുകൾ ഇന്നു ലോക രാഷ്ട്രീയ ചരിത്രത്തിൽ ഏററവും ക്രൂരമായും മൃഗീയമായും പെരുമാറുന്നു.

അതുകൊണ്ടു് കിഴക്കേ ആഫ്രിക്കയിലെയും, ഇൻഡോ ചൈനയിലെയും, മൊറാക്കോയിലെയും ലാററിൻ അമേരിക്കൻ രാജ്യങ്ങളിലെയും മററു അർദ്ധകാളനികളിലെയും ജനങ്ങളും കറുത്തമനുഷ്യരും ആവശ്യപ്പെടുന്നു:—

1. സാമ്രാജ്യത്തിനുവേണ്ടി വിദേശികൾ സ്ഥാപിച്ചിട്ടുള്ള കാളനി ഗവണ്മെൻറുകൾ നിരോധിച്ചു് അവിടത്തെ കലാപങ്ങൾ ഒതുക്കി തിരഞ്ഞെടുക്കപ്പെട്ട ജനകീയ ഭരണക്രമങ്ങൾ ഉണ്ടാക്കേണ്ടതാകുന്നു.

2. കാളനികളിലെ സാമ്രാജ്യമായ ഗവണ്മെൻറുകൾ രാഷ്ട്രീയമായും സാമ്പത്തികമായും വിദ്യാഭ്യാസപരമായും സാംസ്കാരികമായുമുള്ള കാര്യങ്ങളിൽ തദ്ദേശീയരായ മനുഷ്യരെ മർദ്ദനം ചെലുത്തി ഉപദ്രവിക്കുന്നു.

3. കാളനികളിൽ സാമ്രാജ്യ ഗവണ്മെൻറിൻെറ പിൻതുണയ്ക്കായി ഭൂരിപക്ഷം സാധുജനങ്ങൾക്കെതിരായി സംഘടിപ്പിച്ചിട്ടുള്ള ഭീകരവർഗ്ഗക്കാരെയും കൊള്ളക്കാരെയും പിരിച്ചുവിടുക.

മുൻപറഞ്ഞ ഉദ്ദേശത്തെ അടിസ്ഥാനപ്പെടുത്തിയുള്ള പരിഷ്കാരങ്ങൾ ഓരോ രാജ്യത്തെയും രാഷ്ട്രീയ

ചരിത്രത്തെയും ഗവണ്മെൻറിനെയും പരിശുദ്ധമാക്കുന്നതാണ്.

ജനങ്ങൾക്കാണ് പരമാധികാരവും സ്വാതന്ത്ര്യവുമെന്ന് എല്ലാ ഗവണ്മെൻറുകളും പ്രഖ്യാപിക്കണം.

1. കോടതിയുടെ അനുവാദംകൂടാതെ ഗവണ്മെൻറ് രാഷ്ട്രീയനേതാക്കന്മാരെ അറസ്റ്റ്ചെയ്തു തടങ്കലിൽ വച്ചുകൂടാ. നിയമപുസ്തകങ്ങളിലെ വ്യവസ്ഥാപിതനിയമങ്ങളുടെ അടിസ്ഥാനത്തിലല്ലാതെ, ജനങ്ങളുടെ മുകളിൽ പോലീസിൻെറ മേലധികാരം പാടില്ല. രാജ്യരക്ഷാനിയമത്തിൻെറ പേരിൽ, തൊഴിലാളികൎഷകരുടെ, പൊതുയോഗങ്ങൾ, സംഘടനകൾ, പ്രകടനങ്ങൾ ഇവ നിരോധിക്കരുത്.

2. മുതലാളികൾക്കും, സാമ്രാജ്യമേൽക്കോയ്മ ഗവണ്മെൻറുകൾക്കുമെതിരായി പ്രസംഗിച്ച കുററത്തിന്, മനുഷ്യരെ തടവുകാരായിപിടിക്കയും ശിക്ഷിക്കയും ചെയ്യുന്നതു് സമത്വത്തിനും, നിഷ്പക്ഷമായ തീരുമാനങ്ങൾക്കുമെതിരാണ്.

3. രാഷ്ട്രീയപാർട്ടികളിൽ അംഗങ്ങളാണെന്ന കാരണത്താൽ, ഗവണ്മെൻറ് പൗരന്മാരെ വീടുകളിൽ കയറി ആക്രമിക്കാൻ പാടില്ല.

4. പത്രങ്ങൾ, പ്രസംഗം, പൊതുസമ്മേളനം കൂടാനുള്ള സ്വാതന്ത്ര്യം ഇവ ജനങ്ങൾക്കു ജന്മസിദ്ധമാകുന്നു.

5. സ്ത്രീയ്ക്കും, പുരുഷനും തുല്യമായ പ്രായപൂർത്തി വോട്ടവകാശം സ്ഥാപിക്കേണ്ടതാണ്.

6. ജനകീയഗവണ്മെൻറുകളാണെന്ന അഭിമാനം ഉണ്ടായിരിക്കുക.

7. ജനങ്ങളുടെ ഒരു പൊതുസമ്മേളനമോ, വമ്പിച്ച പൊതുയോഗമോ കൂടി ഗവണ്മെൻറിന് ഒരു ജനാധിപത്യഭരണഘടന എഴുതിയുണ്ടാക്കണം.

ഇത്തരം പരീക്ഷണങ്ങൾ, ഒരു സ്വതന്ത്രവും, സാഹോദര്യത്തിലധിഷ്ഠിതവുമായ മനുഷ്യസമൂഹത്തെ പ്രദാനം ചെയ്യുന്നതാണ്.

ബഹുജനങ്ങൾ സാമ്രാജ്യവാദി മുതലാളിത്തസംസ്ഥാരത്തിൻെറ ചൂഷണത്തിൽ കഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നു. കൎഷകരും തൊഴിലാളികളും മൂന്നാംതരം മനുഷ്യരായിട്ടു കണക്കാക്കപ്പെടുന്നുള്ളൂ. ദുഷിച്ച യുദ്ധം അവരെ വീണ്ടും വിശപ്പിലേക്കും ദാരിദ്ര്യത്തിലേക്കും പിടിച്ചുതള്ളുകയാണ്. അതുകൊണ്ട് തൊഴിലാളികൾ ആവശ്യപ്പെടുന്നു.

1. സാധനങ്ങളുടെ വിലയും, തൊഴിലാളികളുടെ മുകളിൽ അടിച്ചേല്പിച്ചിട്ടുള്ള കരവും, കറവുചെയ്ത് അധ്വാനിക്കുന്ന ജനതയുടെ മുകളിൽ നീതിരഹിതമായും നിർബ്ബന്ധമായും ഏല്പിച്ചിട്ടുള്ള സാമ്പത്തികഭാരങ്ങൾ ഇറക്കുക.

2. തൊഴിലാളികളുടെ കൂലിയും, ശമ്പളവും, ബോണസ്സും കൊടുക്കാതെ തടഞ്ഞുവയ്ക്കുന്ന ഏർപ്പാടുകൾ നിറുത്തുക. ജീവിക്കാനും ആഹാരം കഴിക്കാനും വേണ്ട തുക കൂലിയായും ശമ്പളമായും ക്ലിപ്തപ്പെടുത്തേണ്ടതാകുന്നു. വേലയുടെ സമയം ചുരുക്കണം. തൊഴിലാളികൾക്കു ഭവനങ്ങൾ നിർമ്മിച്ചു നൽകുക. ട്രെയിഡ്യൂണിയനുകൾ എല്ലാ ഗവണ്മെൻറുകളും അനുവദിക്കേണ്ടതാണ്.

3. കൃഷിക്കാരുടെ വിളവുകൾ, ഉല്പന്നങ്ങൾ ഇവ നിർബ്ബന്ധമായി വിലയ്ക്കു പിടിച്ചടക്കരുത്. കാർഷിക

മായ ക്രൂരനിയമങ്ങളും, കോടതിവിധിനടത്തുകളും; ജന്മികരങ്ങളും റദ്ദാക്കി, കൃഷികയൂണിയനുകൾ സൃഷ്ടിക്കേണ്ടതാകുന്നു.

4. വിദ്യാർത്ഥികൾക്ക് നിർബ്ബന്ധിതസൗജന്യവിദ്യാഭ്യാസം നടപ്പാക്കി, അനിയന്ത്രിതമായും, ഐകരൂപ്യമില്ലാതെയും സ്വകാര്യയൂണിവേഴ്സിറ്റികളും ബോർഡുസ്കൂളുകളും ഈടാക്കുന്നഫീസ് സമ്പ്രദായം നിറുത്തലാക്കണം. വിദ്യാർത്ഥികളുടെ ഫെഡറേഷനും, പുരോഗമനസമാജങ്ങളും ഉൽഘാടനം ചെയ്യുകയും. ഗവേഷണങ്ങൾ നടത്താൻ സൗകര്യം തുല്യമായനുവദിക്കുകയും ചെയ്യേണ്ടതാകുന്നു.

5. ഇടത്തരക്കാരായ കച്ചവടക്കാർക്കും, ബുദ്ധിജീവികൾക്കും, ചെറുദേശീയ വ്യവസായികൾക്കും നന്മയ്ക്കായി റിലീഫ് പ്രവർത്തനം ഉടൻ ആരംഭിക്കണം.

മനുഷ്യസംഹിതയുടെ സംസ്കാരത്തെയും, ജീവിതപരിതസ്ഥിതികളെയും ഉയർത്തുവാനുള്ള എല്ലാസാമാന്യഉപായങ്ങളും പരീക്ഷിക്കേണ്ടിയിരിക്കുന്നു.

പട്ടാളക്കാരുടെയും, പെൻഷൻവാങ്ങിയവരുടേയും രോഗികളുടെയും ജീവിതരക്ഷയ്ക്കുവേണ്ടി:—

1. പട്ടാളക്കാരുടെ കുടുംബങ്ങളുടെ ജീവിതത്തോത്തുയർത്തുക.

2. ആക്രമണത്തെ ചെറുക്കുന്ന യോദ്ധാവിന്റെ കുട്ടികൾക്ക് സൗജന്യങ്ങൾ നൽകണം.

3. പോലീസുകാരും, കുടിൽവ്യവസായക്കാരുമായവരുടെ, ഭക്ഷണനില ഉയർത്തുക. അവർക്ക് രാഷ്ട്രീയപുസ്തകങ്ങൾ വായിക്കാനും, രാഷ്ട്രീയമായ യോഗങ്ങളിൽ

പങ്കുകൊള്ളാനും, രാഷ്ട്രീയമായ വോട്ടവകാശം ശരിക്കു വിനിയോഗിക്കുന്നതിനും ഗവണ്മെന്റ് വേണ്ട നിയമം ഉണ്ടാക്കുക.

മനുഷ്യരുടെ ജീവിതനിരക്ക് വർദ്ധിപ്പിക്കാനും, ദുരിതങ്ങൾ ഒഴിക്കുവാനുമുള്ള, എല്ലാപ്രവർത്തനങ്ങളിലും ഗവണ്മെന്റിന് സ്വന്തംകർത്തവ്യം നിർവ്വഹിക്കാവുന്നതാകുന്നു.

---

ധർമ്മദേശം പ്രസ്സ്, തിരുവനന്തപുരം

